# മലങ്കരസഭ

പുസ്തകം 21 — 1966 നവംബർ — ലക്കം 1



അഭിനവ തിരുമേനിമാർ വിജയിപ്പൂതാക

## വിഷയവിവരം



### പരുമലപ്പെരുന്നാൾ

പരിശുദ്ധ പിതാവായ പരുമല തിരുമേനിയുടെ ഓർമ്മ ഈ നവംബർ 1-ം 2-ം തീയതികളിൽ ഭക്തിനിർഭരമായ ചടങ്ങുകളോടുകൂടി പരുമലസെമിനാരിയിൽ കൊണ്ടാടപ്പെട്ടു. പ. കാതോലിക്കാബാവാ തിരുമേനിയും അഭിവന്ദ്യ തിരുമേനിമാരും സന്നിഹിതരായിരുന്നു. തീർത്ഥാടകരായി ഒരു വലിയ ജനതതി തടിച്ചുകൂടിയിരുന്നു. (വിശദവിവരങ്ങൾ അടുത്തതിൽ)

## വിശേഷദിവസങ്ങൾ

### 1966 നവംബർ 16 മുതൽ ഡിസംബർ 15 വരെ

നവംബർ 20 ദൈവമാതാവിനോടുള്ള വചനിപ്പിന്റെ ഞായറാഴ്ച

21 ദൈവമാതാവിന്റെ ദേവാലയപ്രവേശനപ്പെരുനാൾ

25 കോട്ടയം സിമ്മനാരി സ്ഥാപകൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (കോട്ടയം പഴയസിമ്മനാരി)

27 ഏലിശ്ബായുടെ അടുക്കലേക്കുള്ള യാത്രയുടെ ഞായറാഴ്ച

28 മാർ യാക്കൂബ് ബുർദാനായുടെ ഓർമ്മ

29 തീബേലിന്റെ മല്പാനായ മാർ യാക്കൂബിന്റെ ഓർമ്മ

30 മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ

ഡിസം: 1 യൽദാ (ഇരുപത്തഞ്ചു) നോമ്പാരംഭം

4 മത്ത ബർബാറായുടെയും മത്ത യൂലിയാനായുടെയും ഓർമ്മ, യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഞായറാഴ്ച

6 മാർ ദസാഖേയുടെ ഓർമ്മ

10 മാർ ബഹനാം സഹദായുടെയും സഹോദരി സാറായുടെയും, കൂട്ടുസഹദേന്മാരുടെയും, മാബൂഗിലെ മാർ പീലക്സീനോസിന്റെയും ഓർമ്മ

11 യൗസേപ്പിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച.

### മലങ്കരസഭ—വരിസംഖ്യ

| | | Rs. | Ps. |
|---|---|---|---|
| ഇൻഡ്യക്കുള്ളിൽ | ആണ്ടിൽ | 3 | 60 |
| | 6 മാസത്തേക്ക് | 1 | 80 |
| | ഒരു പ്രതിക്ക് | 0 | 30 |
| | ഇൻഡ്യക്കുവെളിയിൽ ഒരു വർഷത്തേക്ക് | 5 | 00 |

# മലങ്കരസഭ


പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നത്

| പുസ്തകം 21 | 1966 നവംബർ | ലക്കം 1 |
|---|---|---|


## വാഴ്‌ക നീണാൾ !!

(Rev. Fr. George Kaleekkal, Niranam.)

സാക്ഷാൽ മുന്തിരിവള്ളിയാകുമഖിലേശൻ തന്റെ സൂക്തങ്ങളെ—
സാക്ഷാത്താക്കിക്കൊടുക്കുന്നൊരു ഗുണനിധിയാം മാസികേ വേദബന്ധോ!
വിശ്വാസത്തിൻ വിളക്കാമൊരു തവ തിരിയെ നിത്യവും നീട്ടി നിത്തീ—
വിശ്വാസം കാത്തുകൊള്ളും ''മലങ്കരസഭേ'' ശുദ്ധമായ് വാഴ്‌ക നീണാൾ!!

പത്രാധിപലേഖനങ്ങൾ

## "മലങ്കരസഭ" 21-ാം വയസ്സിലേക്ക്

**ചിലർ രഥങ്ങളിലും കുതിരകളിലും ആശ്രയിക്കുന്നു. ഞങ്ങളോ ഞങ്ങളുടെ ദൈവമായ യഹോവയുടെ നാമത്തെ കീർത്തിക്കും. (സങ്കീ. 20: 7)**

ഈ നവംബർ ലക്കത്തോടുകൂടി 'മലങ്കരസഭ' 21-ാം വയസ്സിലേക്കു പ്രവേശിച്ചിരിക്കുന്നു. കഴിഞ്ഞ 20 വർഷക്കാലമായി അനുഭവിച്ചുകൊണ്ടിരിക്കുന്ന ദൈവകൃപ ചിത്രീകരിക്കുവാൻ ഈ തൂലികയ്ക്കു പ്രാപ്തിയില്ല. ഒന്നുമില്ലായ്മയിൽനിന്നു സകലവും സൃഷ്ടിച്ചവൻ—എല്ലാററിനും ശക്തനായവൻ—ഇതിനെ നടത്തി. ഉയരത്തിൽ വസിക്കുകയും താണകാര്യങ്ങളിൽ (പോലും) സൂക്ഷിച്ചുനോക്കുകയും ചെയ്യുന്നവൻ തന്റെ ശാശ്വതഭുജങ്ങളാൽ ഇതിനെ താങ്ങി. നന്ദി! നിറഞ്ഞ ഹൃദയത്തോടെ തന്നെ സ്തോത്രം ചെയ്യുന്നു. പ്രത്യേകാൽ മൂലധനമോ സ്വന്തമായ മുദ്രണസൗകര്യങ്ങളോ ഉണ്ടായിരുന്നില്ല. അനുദിനപ്രവർത്തനത്തിനു ദൈവാശ്രയമല്ലാതെ മററു പറയത്തക്ക യാതൊരു കൈമുതലുമില്ല. ഇതാണ് മാസികയുടെ പ്രാരംഭത്തിന്റെ പശ്ചാത്തലം. 'യഹോവയിൽ ആശ്രയിക്കുന്നവൻ കുലുങ്ങിപ്പോകാതെ എന്നേക്കും നില്ക്കുന്ന സീയോൻ പർവ്വതം പോലെയാകുന്നു' എന്നു ദാവീദുപാടിയിട്ടുള്ള പ്രകാരം, 'മലങ്കരസഭ'യുടെ ഇക്കാലമത്രയുമുള്ള നിലനില്പിനു കാരണം ദൈവകൃപ മാത്രമാണ്. അതിനാൽ സങ്കീർത്തനക്കാരനെ അനുകരിച്ചു 'മലങ്കരസഭ'യും ഉച്ചശബ്ദത്തിൽ പാടുന്നു ''ചിലർ രഥങ്ങളിലും കുതിരകളിലും ആശ്രയിക്കുന്നു; ഞങ്ങളോ ഞങ്ങളുടെ ദൈവമായ യഹോവയുടെ നാമത്തെ കീർത്തിക്കും''.

### സ്വർഗ്ഗീയ മദ്ധ്യസ്ഥത

കഴിഞ്ഞ ലക്കത്തിൽ ഞങ്ങൾ അനുസ്മരി

ച്ചിട്ടുള്ള പ്രകാരം 'മലങ്കരസഭ'യുടെ സ്വർഗ്ഗീയ മദ്ധ്യസ്ഥനും, കാവൽപിതാവും മലങ്കരയുടെ മഹാപരിശുദ്ധനായ പരുമല തിരുമേനിയാണ്. തിരുമേനിയുടെ ഓർമ്മയുടെ മാസത്തിലാണ് 'മലങ്കരസഭ' ജന്മമെടുത്തത്. തിരുമേനിയുടെ മദ്ധ്യസ്ഥത ദൈവതിരുമുമ്പാകെ എപ്പോഴും സ്വീകാര്യമായിട്ടുള്ളതാണെന്ന് ആയിരമായിരങ്ങളുടെ അനുഭവങ്ങൾ നമ്മെ വിളിച്ചറിയിച്ചുകൊണ്ടിരിക്കുന്നു. 'മലങ്കരസഭ'യുടെയും അനുഭവം ഇതുതന്നെയാണ്.

കാലം ചെയ്ത പ. കാതോലിക്കാബാവാ തിരുമേനി പുത്രനിർവ്വിശേഷം ഈ മാസികയെ വാത്സല്യിച്ചിരുന്നു. എത്ര കൃത്യാന്തരങ്ങൾക്കിടയിലും മാസികയെപ്പറ്റി അന്വേഷിക്കുകയും അത്യന്ത വിലയേറിയ ഉപദേശങ്ങൾ നൽകുകയും എന്തെങ്കിലും തെറ്റോ കുറ്റമോ കണ്ടാൽ ചൂണ്ടിക്കാണിച്ച് തിരുത്തിത്തരികയും ഒരു കാലത്തും വിസ്മരിക്കാനാവാത്തവണ്ണമുള്ള പ്രോത്സാഹനങ്ങൾ നൽകുകയും ചെയ്തുകൊണ്ടിരുന്നു. 'മലങ്കരസഭ' ആദ്യന്തം വായിക്കുകയോ വായിപ്പിച്ചു കേൾക്കുകയോ ചെയ്ക തിരുമനസ്സിലെ പതിവായിരുന്നു. 'മലങ്കരസഭ' പുറപ്പെട്ടാൽ ആദ്യം സമർപ്പിതമാകുന്നത് ആ തൃക്കരങ്ങളിലായിരുന്നു. ഇന്നും തിരുമനസ്സിലെ കബറിടത്തിൽ 'മലങ്കരസഭ' കാഴ്ചയായി സമർപ്പിച്ചശേഷമേ വിതരണം ചെയ്യുന്നുള്ളു. തിരുമനസ്സിലെ മദ്ധ്യസ്ഥതയും കാവലും ഇന്നു 'മലങ്കരസഭ'യ്ക്കു ബലംനൽകിക്കൊണ്ടിരിക്കയാണ്. അവിടുത്തെ മദ്ധ്യസ്ഥതയുടെ ഫലമായി അനേകർക്കു ലഭിച്ചുകൊണ്ടിരിക്കുന്ന ദൈവകൃപയുടെ അനുഭവസാക്ഷ്യങ്ങൾ മലങ്കരസഭയുടെ ഓരോ പ്രതിയിലും ധാരാളമായി അവിടുത്തെ ചിത്രങ്ങളോടുകൂടി കാണാവുന്നതാണല്ലൊ.

## വരിസംഖ്യയെപ്പറ്റി

മലങ്കരസഭയുടെ മുഖ്യമായ വരുമാനമാർഗ്ഗം വരിസംഖ്യയാണ്. ഇത് ആരംഭിച്ച കേവലം 24 പേജുകളോടുകൂടി നടത്തപ്പെട്ടുവന്നകാലം മുതലേ വെറും മൂന്നുരൂപാ മാത്രമാണു വരിസംഖ്യ. ക്രമേണ പേജുകൾ വർദ്ധിപ്പിച്ച് ശരാശരി 38 പേജുകളോടുകൂടിയാണിപ്പോൾ നടത്തപ്പെടുന്നത്. എങ്കിലും ഇക്കാലമത്രയായിട്ടും വരിസംഖ്യകൂട്ടിയിട്ടില്ല. എന്നാൽ കടലാസ് വിലയും മുദ്രാലയങ്ങളിലെ തൊഴിൽ ചെലവും പോസ്റ്റേജും വളരെയധികം വർദ്ധിച്ചിരിക്കുന്നതിനാലും രൂപായുടെ വിലകുറഞ്ഞിരിക്കയാലും വരിസംഖ്യ അല്പംകൂടി വർദ്ധിപ്പിക്കാതെ നിവൃത്തിയില്ലാതാണിരിക്കുന്നത്. ഇൻഡ്യക്കുവെളിയിൽ 4 രൂപയാണു വരിസംഖ്യ വച്ചിരുന്നത്. അതിപ്പോൾ 5 രൂപയാക്കിയിരിക്കയാണ്. അതോടനുസരിച്ച് ഇൻഡ്യക്കുള്ളിലും മാസികയുടെ വരിസംഖ്യ അല്പമായി വർദ്ധിപ്പിക്കേണ്ടിവരും. 'മലങ്കരസഭ'യോടു ഹൃദയം നിറഞ്ഞസ്നേഹത്തോടെ വർത്തിച്ചുവരുന്ന പ്രിയപ്പെട്ടസുഹൃത്തുക്കൾ ഇതിൽ സന്തോഷപൂർവ്വം സഹകരിക്കുമെന്നു ഞങ്ങൾക്കു നല്ല വിശ്വാസമുണ്ട്.

വരിസംഖ്യ അയക്കുന്നതിൽ ഞങ്ങളുടെ പ്രിയപ്പെട്ട മാസികാബന്ധുക്കൾ പ്രത്യേകം താല്പര്യം പ്രദർശിപ്പിച്ചുവരുന്നു എന്നതു നന്ദിപൂർവ്വം ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ. ചിലർ ആണ്ടവസാനത്തിൽ വരിസംഖ്യ അയക്കാം എന്നു വിചാരിക്കാറുണ്ട്. അങ്ങനെയല്ല, മുൻകൂറായി അയച്ചുതരണം എന്നാണു ഞങ്ങൾക്ക് അപേക്ഷിക്കുവാനുള്ളത്. മാസികകളുടെ നടത്തിപ്പിൽ ഇത് എപ്പോഴും ഓർത്തിരിക്കേണ്ടതാണ്. പിന്നീടയക്കാം എന്നും പിന്നാലേ കിട്ടും എന്നുമുള്ള വിചാരം മാസികയ്ക്കു ആരോഗ്യകരമല്ല. വല്ലകാരണവശാലും ഒരുപ്രതികിട്ടാതെവന്നു എന്നോമറ്റോഉള്ളഒരു നേരിയകാരണത്തിൻപേരിൽ മാസിക നിർത്തിക്കളയാൻ ഇടയാകുന്ന അനുഭവങ്ങളുണ്ട്. 'മലങ്കരസഭ' നമ്മുടെ സഭയുടേതാണ്. ആ നിലയിൽ നിങ്ങളോരോരുത്തരുടെയുമാണ്. ഇതിന്റെ വർദ്ധനയിലും പ്രചരണത്തിലും ഇവിടെ ആപ്പീസിൽ ഇരുന്നു പ്രവർത്തിക്കുന്നവരോടൊപ്പമായോ അതിൽ ഒരു പടികൂടുതലായോ സഭാംഗങ്ങൾക്കു ചുമതലയുണ്ട്. ആപ്പീസിൽ ഇരുന്നു പ്രവർത്തിക്കുന്നവർ നിങ്ങൾക്കുവേണ്ടിയും നിങ്ങളുടെ ശുശ്രൂഷകന്മാർ എന്നനിലയിലുമാണു പണിയെടുക്കുന്നത്.

## 'മലങ്കരസഭ'യുടെ പ്രചാരത്തിനു്

മലങ്കര ഓർത്തഡോക്സ്സഭയുടെ അംഗസംഖ്യയുമായി തട്ടിച്ചുനോക്കിയാൽ മലങ്കരസഭാ മാസികയുടെ ഇപ്പോഴുള്ള പ്രചാരം ഒട്ടും തൃപ്തികരമല്ല. ഏതാണ്ടു 15 ലക്ഷം അംഗസംഖ്യവരുന്ന മലങ്കരസഭയുടെ 'മലങ്കരസഭ'യ്ക്കു 3000 പ്രതികൾപോലും തികച്ചു വിതരണംചെയ്യാൻ സാധിക്കുന്നില്ല എന്നതു ഖേദകരമാണ്. ബ. അച്ചന്മാരും ആത്മികപ്രസ്ഥാനങ്ങളും അവയുടെ ചുമതലക്കാരും വിചാരിച്ചാൽ 'മലങ്കരസഭ'യ്ക്കു വലിയ പ്രചാരം സിദ്ധിക്കുന്നതാണ്.



ആ വിധത്തിലുള്ള സഹായസഹകരണങ്ങൾ അഭ്യർത്ഥിച്ചുകൊള്ളുന്നു.

ഇപ്പോൾ ഉള്ള ഓരോ മാസികാബന്ധുവും ഒരാളെക്കൂടി ഏർപ്പെടുത്തിത്തന്നാൽതന്നെ മലങ്കരസഭയുടെ പ്രചാരം പെട്ടെന്ന് ഇന്നത്തേതിന്റെ ഇരട്ടിയാകും. ആ വിധത്തിൽ സഹായിച്ചിട്ടുള്ള പലരെയും ഞങ്ങൾക്കറിയാം. അവരോടു ഞങ്ങൾക്ക് പ്രത്യേകം കൃതജ്ഞതയുണ്ട്. എല്ലാവരും ഇപ്രകാരം സഹായിച്ചുകാണ്മാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

## ലേഖനസഹായം

ലേഖനങ്ങളും വാർത്തകളും അയച്ചുതന്നു സഹായിച്ചുകൊണ്ടിരിക്കുന്ന ലേഖകന്മാർ 'മലങ്കരസഭ'യുടെ അവിഭാജ്യഘടകങ്ങളാണ്. ഈ സഹായം മികച്ച സഭാസേവനവും സുവിശേഷവേലയുമാണ്. വിലയേറിയ സ്വർഗ്ഗീയപ്രതിഫലം അവർക്കു ദൈവം നൽകട്ടെ. ഞങ്ങൾ മാന്യലേഖകന്മാരോട് ഉൾത്തിങ്ങിയ നന്ദി രേഖപ്പെടുത്തുന്നു.

## കുപ്പുകൈ

'മലങ്കരസഭാ'മാസികയുടെ നടത്തിപ്പിൽ പ്രത്യേകം ശ്രദ്ധിക്കുകയും മാസികയെയും അതിന്റെ പ്രവർത്തകരെയും അനുഗ്രഹിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന പ. കാതോലിക്കാബാവാ തിരുമേനിയോടും മറ്റു വന്ദ്യതിരുമേനിമാരോടും ഉള്ള ഭക്ത്യാദരവുകൾ രേഖപ്പെടുത്തിക്കൊണ്ടും ബ. അച്ചന്മാരിൽനിന്നു ലഭിച്ചുകൊണ്ടിരിക്കുന്ന സഹായങ്ങൾക്ക് പ്രത്യേകം കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ടും എല്ലാവരിൽനിന്നും കൂടുതൽ കൂടുതൽ സഹായങ്ങൾ അഭ്യർത്ഥിച്ചുകൊണ്ടും സർവ്വോപരി, മേലാലുള്ള നടത്തിപ്പിനു് കാരുണ്യവാനായ കർത്താവിന്റെ കൃപയെ യാചിച്ചുകൊണ്ടും 'മലങ്കരസഭ'യുടെ 21–ാം പുസ്തകം ആരംഭിക്കുന്നു.

എല്ലാവർക്കും ഞങ്ങളുടെ വിനീതമായ കുപ്പുകൈ.

—0—

# വാർത്തകൾ

## ഓർത്തഡോക്സ് വിമൻസ്കമ്മററി

ഓർത്തഡോക്സ് വിമൻസ് കോൺഫ്രൻസ് കമ്മററിയുടെ ഒരു യോഗം കഴിഞ്ഞ ഒക്ടോബർ 16–ാം തീയതി കോട്ടയം എം. ഡി. സിമ്മനാരി ഹൈസ്കൂളിൽവച്ച് നി. വ. ദി. ശ്രീ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടി. ഓർത്തഡോക്സ് മെൻസ് ആൻഡ് വിമൻസ് സ്ററുഡൻറ് കോൺഫ്രൻസുകളുടെ വാർഷികറിപ്പോർട്ടുകൾ ഒരുമിച്ചു ചേർത്ത് പ്രസിദ്ധീകരിക്കുന്നതിനും, ഓർത്തഡോക്സ് യൂത്ത് മാസിക വിമൻസ് കോൺഫ്രൻസ് അംഗങ്ങൾക്കുകൂടി പ്രയോജനപ്പെടത്തക്കവണ്ണം വിപുലീകരിക്കണമെന്നും, വിമൻസ് കോൺഫ്രൻസിന്റെ ഈ വർഷത്തെ സമ്മേളനം മണർകാട്ട് സെൻറ് മേരീസ് പള്ളിയിൽവച്ച് അടുത്ത മദ്ധ്യവേനൽ അവധിക്കാലത്തു നടത്തണമെന്നും നിശ്ചയിച്ചു. കഴിഞ്ഞ വർഷത്തെ കോൺഫ്രൻസിൽ സംബന്ധിച്ചവരും, പ്രീ–ഡിഗ്രി, ബി. എസ്സി. എന്നീ പരീക്ഷകളിൽ ഏററം കൂടുതൽ മാർക്കു വാങ്ങിയവരുമായ മിസ്സ് മേരി സി. മാത്യു (തിരുവനന്തപുരം), മിസ്സ് സൂസമ്മ ചെറിയാൻ (തിരുമൂലപുരം) എന്നീ വിദ്യാർത്ഥിനികൾക്ക് അടുത്ത കോൺഫ്രൻസിൽവച്ച് 'മാർ തേവോദോസ്യോസ് സ്മാരക'മായി 25 രൂപാ വീതം പാരിതോഷികം നൽകാൻ തീരുമാനിച്ചു. ഈ തുക ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയും, മാർ കൂറിലോസ് തിരുമേനിയുമാണു നൽകുന്നത്. ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി വർഷംതോറും ഈ പ്രോത്സാഹനസമ്മാനം നല്കാമെന്നു സമ്മതിച്ചിട്ടുണ്ട്.

## സെൻറ് വ്ളാഡിമിർസ് സിമ്മനാരി സ്കോളർഷിപ്പ്

ന്യൂയോർക്കിൽ സെൻറ് വ്ളാഡിമിർസ് തിയോളജിക്കൽ സിമ്മനാരിയിൽ പഠിച്ചുകൊണ്ടിരിക്കുന്ന റവ. ഡീക്കൻ ററി. ജി. സഖറിയാ അയച്ചുതന്നിട്ടുള്ള ഒരു അറിയിപ്പിൽ ഇപ്രകാരം പറയുന്നു:—

നമ്മുടെ സഭയിൽനിന്നും അമേരിക്കയിൽ ന്യൂയോർക്കിലുള്ള സെൻറ് വ്ളാഡിമേഴ്സ് തിയോളജിക്കൽ സിമ്മനാരി (St. Vladimir's Theological Seminary) യിൽ പഠിക്കണമെന്നാഗ്രഹിക്കുന്നവർ അതിനായുള്ള application forms ന് താഴെ കാണുന്ന വിലാസത്തിൽ ഉടനെ എഴുതേണ്ടതാണ്. ഈ സിമ്മനാരിയിൽ ഈ വർഷം മുതൽ ബി. ഡി. ഡിഗ്രി കൊടുത്തുതുടങ്ങും. മൂന്നു വർഷമാണ് Course. എന്നാൽ

നമ്മുടെ വൈദികസിമ്മനാരിയിൽനിന്നു പാസ്സായിട്ടുള്ളവർക്കു് രണ്ടു വർഷത്തെ കോഴ്സ് കൊണ്ടു ഡിഗ്രി ലഭിക്കും. ഓർത്തഡോക്സ് വിശ്വാസങ്ങളും പാരമ്പര്യങ്ങളും പാലിച്ചുപോരുന്ന അമേരിക്കയിലെ ഏക വൈദികസിമ്മനാരിയാണ് ഇതു്. ഈ വർഷം വിവിധ രാജ്യങ്ങളിൽനിന്നായി 80 വിദ്യാർത്ഥികൾ ഇവിടെ അഭ്യസിക്കുന്നു. നമ്മുടെ സഭയ്ക്കു് ഒരു സ്കോളർഷിപ്പ് ഇവർ തരും. ഭക്ഷണം, Tution, താമസസൗകര്യങ്ങൾ ഇവയുള്ള സ്കോളർഷിപ്പാണിതു്. യാത്രച്ചെലവിനും ഇവിടെ വന്നശേഷം വിശേഷാൽ വല്ല സ്വന്തംചെലവും ഉള്ളപക്ഷം അതിനും വേണ്ട പണം സ്വന്തമായി വഹിക്കേണ്ടിവരും. W. C. C.-ൽ അപേക്ഷിച്ച് നമ്മുടെ സഭയിലെ Inter Church Relation Committee ശുപാർശ ചെയ്യുന്നപക്ഷം യാത്രച്ചെലവിനുള്ള പണം W. C. C. യിൽനിന്നു ലഭിക്കും. നമ്മുടെ ഇൻറർ ചർച്ച് റക്കമെൻഡേഷൻ കമ്മററി ശുപാർശചെയ്യുന്നവർക്കായിരിക്കും ഇവിടെ Admission കൊടുക്കുന്നതു്. അതുകൊണ്ടു് ടി കമ്മററി മുഖാന്തിരം apply ചെയ്യുന്നതായിരിക്കും സൗകര്യപ്രദം.

apply for Application forms:
Rev. Fr. John Meyendorff,
St. Vladimirs Orthodox Theological Seminary,
Tuckahoe, New York. 10707, U. S. A.

**മാർ തിയോഫിലസ് തിരുമേനിയുടെ സന്ദർശനങ്ങൾ**

മാർ തിയോഫിലസ് തിരുമേനി കഴിഞ്ഞ ഒക്ടോബറിൽ നടത്തിയ പര്യടനത്തിൽ മോസ്ക്കോയിലെത്തി മോസ്ക്കോ പാത്രിയർക്കീസിനെ സന്ദർശിക്കുകയും, അദ്ദേഹവും ജോർജ്ജിയായിലെ കാതോലിക്കോസ് എഫ്രേം തിരുമേനിയുമൊത്തു ലഞ്ച്കഴിക്കയുമുണ്ടായി. അലക്സീസ് പാത്രിയർക്കീസ് നമ്മുടെ പ. കാതോലിക്കാബാവാ തിരുമനസ്സിലേക്കു് പാത്രിയർക്കീസിന്റെ ചിത്രാങ്കിതമായ ഒരു സ്വർണ്ണമുദ്ര സമ്മാനമായി തിയോഫിലസ് തിരുമേനിയെ ഏല്പിക്കയും, മാർ തിയോഫിലോസ് തിരുമേനിയെ അനുമോദിച്ചുകൊണ്ടു് വി. ദൈവമാതാവിന്റെ രൂപം മുദ്രണം ചെയ്തിട്ടുള്ള രത്നഖചിതമായ സ്വർണ്ണമുദ്രയും മാലയും തിരുമേനിയെ അണിയിക്കയും ചെയ്തു. മാർ തിയോഫിലോസ് തിരുമേനി റുമേനിയൻ പാത്രിയർക്കീസിനെ അദ്ദേഹത്തിന്റെ അരമനയിലെത്തി സന്ദർശിച്ചു. റുമേനിയൻ പാത്രിയർക്കീസ് ജസ്റ്റിനിയൻ തിരുമേനി, നമ്മുടെ സഭയെ വളരെയധികം സ്നേഹിക്കുന്ന ഒരു ബൈസന്റയിൻ പാത്രിയർക്കീസാണു്. ഇദ്ദേഹം, ഏതാനും വർഷങ്ങൾക്കു മുമ്പു്, കാലം ചെയ്ത പ. കാതോലിക്കാബാവാ തിരുമനസ്സിലേക്കും മററു തിരുമേനിമാർക്കും വിലയേറിയ സമ്മാനങ്ങൾ അയച്ചുതന്നിട്ടുള്ളതാണു്. മാർ തിയോഫിലോസ് തിരുമേനിയെ ഒരു മെത്രാപ്പോലീത്താ എന്ന നിലയിൽ കാണ്മാൻ സാധിച്ചതിൽ പാത്രിയർക്കീസ് തിരുമേനി അത്യധികം സന്തോഷിക്കയും പാത്രിയർക്കാ ദേവാലയത്തിൽവച്ച് നടത്തപ്പെട്ട ദിവ്യാരാധനയിൽ ഉബദേനിൽ നമ്മുടെ പ. കാതോലിക്കാ ബാവാ തിരുമേനി

(ശേഷം 35-ാം പേജിൽ)





# 9. വി. കുമ്പസ്സാരം എങ്ങനെ നടത്തണം

(ഫാദർ കെ. കെ. മാത്യൂസ് എം. എസ്‌സി. ബി. ഡി., വെല്ലൂർ)

**2. സ്വയപരിശോധനയും ഭാവിജീവിതാസൂത്രണവും, കഴിയുന്നിടത്തോളം സർവ്വവ്യാപകമായും സൂക്ഷ്മമായും നടത്തണം.**

പാപമോചനമെന്നതു് പാപരോഗ ശമനമായതുകൊണ്ടു് ശാരീരിക രോഗശമനത്തിലെ പ്രമാണങ്ങൾ ഇവിടെയും പാലിക്കേണ്ടതാണു്. എത്രമാത്രം ശാസ്ത്രീയമായും സർവ്വവ്യാപകമായും സൂക്ഷ്മമായും രോഗത്തിന്റെ മൂലകാരണങ്ങൾ കണ്ടുപിടിക്കുന്നുവോ അതനുസരിച്ചായിരിക്കുമല്ലൊ ചികിത്സ ഫലപ്രദമായിത്തീരുന്നതു്. അതുപോലെതന്നെ സ്വയപരിശോധനയും [illegible] നാം ചെയ്യേണ്ടതാണു്. രോഗം ഇനിവരാതിരിക്കുന്നതിനുള്ള മുൻകരുതലുകൾ ഭാവിജീവിതത്തിനു് ആവശ്യമാണെന്നു പറയുന്നതുപോലെ പാപത്തിൽ വീഴാതെ സുകൃതത്തിൽ വളരുന്നതിനു് പുതിയോരു ജീവിതം ആസൂത്രണം ചെയ്യേണ്ടതുമുണ്ടു്.

പശ്ചാത്താപം സർവ്വത്രികമായ സ്വയപരിശോധനയിലേക്കും സ്വയപരിശോധന കൂടുതലായ പശ്ചാത്താപത്തിലേക്കും നയിച്ച് അങ്ങനെ പശ്ചാത്താപം യഥാർത്ഥമായിത്തീരുകയും അതോടൊപ്പം ഭാവിജീവിതാസൂത്രണം നടത്തുകയും ചെയ്യണം.

'Self-knowledge is the best knowledge' (സ്വയംഅറിയുകയാണു് ഏററവും ഉത്തമമായ അറിവു്). നാമാരും നമ്മെത്തന്നെ വേണ്ടവണ്ണം അറിയുന്നില്ല. നാം [illegible] ഒരാൾ മാത്രമേയുള്ളു, അതു് ദൈവം തന്നെ. അതിനാൽ ദൈവം തന്നെ നമ്മുടെ പാപങ്ങൾ നമുക്കു് വെളിപ്പെടുത്തിത്തരുന്നതിനായി പ്രാർത്ഥിക്കണം. 'ആത്മാവു് സകലത്തെയും ദൈവത്തിന്റെ ആഴങ്ങളെയും ആരായുന്നു' (1 കൊരി. 2:10) 'അവൻ (പരിശുദ്ധാത്മാവു്) പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിനു ബോധം വരുത്തും' (വി. യോ. 16: 8, സങ്കീ. 139: 1-4, 23, 24 വായിക്കുക.)

നാം നമ്മെതന്നെ പരിശോധിച്ചാൽ നമ്മുടെ പാപാവസ്ഥ വേണ്ടവണ്ണം ഗ്രഹിക്കുക സാദ്ധ്യമല്ലെന്നുള്ളതിനു് പല കാരണങ്ങൾ ഉണ്ടു്. 1) നമുക്കു് പല മുൻവിധികളും ഉണ്ടു്. 2) നമ്മെ സ്വയം നീതീകരിക്കുന്ന ഒരു സ്വഭാവം നമ്മിൽ ഉള്ളതിനാൽ പല പാപങ്ങളും പാപങ്ങളല്ലെന്നു് നാം ചിന്തിച്ചു പോകുന്നു. 3) നമുക്കു് മറവിയുണ്ടു്. 4) നമുക്കു ചുററുമുള്ളവരുടെ ജീവിതവുമായി താരതമ്യപ്പെടുത്തി അവരെപോലെ അല്ലെങ്കിൽ അവരേക്കാൾ നന്നായി ജീവിച്ചാൽ മതിയെന്ന ചിന്താഗതി നമ്മിൽ പലരിലും ഉണ്ടു്. അതിനാൽ ദൈവാത്മാവു് തന്നെ നമ്മുടെ ഹൃദയങ്ങളെ പ്രകാശിപ്പിക്കുന്നതിനും, മറഞ്ഞുകിടക്കുന്നവയെ വെളിപ്പെടുത്തുന്നതിനും, ദൈവം നമ്മെ കാണുന്നതു് എങ്ങനെയെന്നു് നമ്മെ മനസ്സിലാക്കുന്നതിനുമായി നാം പ്രാർത്ഥിക്കണം. പരീശനും ചുങ്കക്കാരനും പ്രാർത്ഥിപ്പാൻ പോയപ്പോൾ പരീശൻ സ്വയപരിശോധന കൂടാതെ പോയതുകൊണ്ടായിരിക്കണം പാപബോധമോ പാപദുഃഖമോ കൂടാതെ സ്വന്തനന്മകളെക്കുറിച്ച് സ്തോത്രം ചെയ്യുകമാത്രം ചെയ്തതു്. തന്മൂലം അവനു് നീതീകരണം ലഭിക്കാതെപോയി. (വി. ലൂക്കോ. 18: 9-14)

സ്വയപരിശോധന, വി. കുമ്പസ്സാരത്തിനു് ഒരു [illegible] മാത്രമല്ലവേണ്ടതു്. പാപബോധമുണ്ടാകുന്ന ഏതൊരവസരത്തിലും ഏതൊരു [illegible] മുമ്പും ആവശ്യമാണു്. അതിനു് അധികം സമയം വേണ്ടിവരികയില്ല. ഓരോ ആഴ്ചയുടെയും ആരംഭമായ ശനിയാഴ്ച അസ്തമിച്ചുള്ള രാത്രി (ശനിയാഴ്ച സന്ധ്യ കഴിഞ്ഞാൽ ഞായറാഴ്ച ആരംഭിക്കുന്നു) ശാന്തമായി കുറെ സമയം, കഴിഞ്ഞ ഒരാഴ്ചയെ സംബന്ധിച്ച് സ്വയപരിശോധന നടത്തുകയും, പട്ടക്കാരന്റെ മുമ്പാകെ ഏററുപറയത്തക്ക വല്ല പാപത്തെക്കുറിച്ചും ബോദ്ധ്യം വന്നാൽ വി. കുമ്പസ്സാരം നടത്തുകയും ചെയ്യേണ്ടതാണു്.

ആണ്ടുകുമ്പസ്സാരം നടത്തുന്ന ആൾ ഓർമ്മയുള്ളിടത്തോളം കാര്യങ്ങളെ പരിശോധിച്ചുനോക്കണം. മററുള്ളവർ ഒടുവിൽ നടന്ന കുമ്പസ്സാരത്തിനു ശേഷമുള്ളവയാണു് പരിഗണിക്കേണ്ടതു്. ജീവിതത്തെ പല ഭാഗങ്ങളായി തിരി

കുന്നതു് സ്വയപരിശോധനയ്ക്കു് സഹായകരമായിരിക്കും. ഉദാ. കുടുംബജീവിതം, സ്കൂൾജീവിതം, ഉദ്യോഗജീവിതം, വിവാഹജീവിതം, സാമൂഹ്യജീവിതം, സഭാജീവിതം, വിശ്രമാവസരങ്ങൾ, വിനോദാവസരങ്ങൾ. പൊതുവിൽ പറയുമ്പോൾ വിചാരംകൊണ്ടും വചനംകൊണ്ടും പ്രവൃത്തികൊണ്ടും ചെയ്യരുതാത്തവ ചെയ്തോ എന്നും ചെയ്യേണ്ടിയവ ചെയ്യാതെ പോയോ എന്നും പരിശോധിക്കണം. ദൈവേഷ്ടത്തിനു് എതിരായവയെല്ലാം, നമ്മുടെ ആത്മാവിനു് ദോഷകരമായതെല്ലാം, സഹോദരങ്ങൾക്കു് ദോഷകരമായതെല്ലാം പാപമാണു്.

ഓരോരുത്തരുടെയും ആത്മീയവളർച്ചയനുസരിച്ചു് താഴെ കൊടുത്തിരിക്കുന്ന മാർഗ്ഗങ്ങൾ സ്വയപരിശോധനയ്ക്കു് ഉപയോഗിക്കാവുന്നതാണു്. ഏറ്റവും ശരിയായ സ്വയപരിശോധന യേശുമിശിഹായുടെ ജീവിതവുമായി നമ്മുടെ ജീവിതത്തെ താരതമ്യപ്പെടുത്തുന്നതാണു്. 'ആകയാൽ നിങ്ങളുടെ സ്വർഗ്ഗീയപിതാവു് സൽഗ്ഗുണപൂർണ്ണൻ ആയിരിക്കുന്നതുപോലെ നിങ്ങളും സൽഗ്ഗുണപൂർണ്ണരാകുവിൻ' (വി മത്താ. 5: 48) എന്നു കല്പിച്ച താൻ പിതാവിന്റെ സൽഗ്ഗുണപൂർണ്ണത തന്നിൽ തന്നെ കാണിച്ചുതരികയും ചെയ്തു. 'എന്നെ കണ്ടവൻ പിതാവിനെ കണ്ടിരിക്കുന്നു' (വി. യോഹ. 14: 9) എന്നു് താൻ പറയുന്നുണ്ടല്ലൊ. നമ്മുടെ ജീവിതത്തെ തന്റെ ജീവിതവുമായി താരതമ്യപ്പെടുത്തുകയും നമ്മുടെ ജീവിതത്തെ തന്റെ ഉപദേശങ്ങളുടെ വെളിച്ചത്തിൽ പരിശോധിക്കുകയും ആണു് നാം ചെയ്യേണ്ടതു്. സ്വയപരിശോധന നടത്തുമ്പോൾതന്നെ ഓർമ്മയിൽ വരുന്ന പാപങ്ങൾ ഒരു കടലാസ്സിൽ കുറിച്ചിടുന്നതു നല്ലതാണു്. പാപങ്ങൾ ഒന്നും വിട്ടുപോകാതെ ഏറ്റുപറയുന്നതിനും പാപത്തെക്കുറിച്ചു വ്യക്തമായ രൂപം കിട്ടുന്നതിനും ഇതു സഹായകരമായിരിക്കും.

**നമ്മുടെ കർത്താവിന്റെ ജീവിതത്തെ അടിസ്ഥാനമാക്കിയുള്ള സ്വയപരിശോധന**

യേശുമിശിഹായുടെ ജീവിതത്തെ നോക്കുമ്പോൾ ആത്മാവിന്റെ ഫലമാണു നാം കാണുന്നതു്. 'സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം' (ഗലാ. 5: 22, 23) പിതാവിനോടും മനുഷ്യരോടും ഉള്ള നിസ്സീമമായ തന്റെ സ്നേഹം നാം ചിന്തിക്കുമ്പോൾ നമ്മുടെ സ്നേഹം ഏതുമില്ല. 'എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്തു് അവന്റെ പ്രവൃത്തി തികയ്ക്കുന്നതു തന്നെ എന്റെ ആഹാരം'. (വി. യോഹ. 4: 34) എന്നു് നമ്മുടെ കർത്താവു് പിതാവിനെക്കുറിച്ചു പറയുന്നുണ്ടല്ലൊ. പിതാവിന്റെ മുമ്പാകെയുള്ള കീഴ്‌വഴക്കത്തെക്കുറിച്ചും താൻ പറയുന്നുണ്ടു്. 'പിതാവു് ചെയ്തുകാണുന്നതല്ലാതെ പുത്രനു് സ്വതേ ഒന്നും ചെയ്‌വാൻ കഴികയില്ല; അവൻ ചെയ്യുന്നതെല്ലാം പുത്രനും അവ്വണ്ണം ചെയ്യുന്നു'. (വി. യോഹ. 5: 19) 'എനിക്കു് സ്വതേ ഒന്നും ചെയ്‌വാൻ കഴിയുന്നതല്ല; ഞാൻ കേൾക്കുന്നതുപോലെ ന്യായം വിധിക്കുന്നു'. (വി. യോഹ. 5: 30) മനുഷ്യരോടുള്ള തന്റെ സ്നേഹം ത്യാഗനിർഭരമായ ജീവിതത്തിലും വിനയസമന്വിതമായ സേവനത്തിലും നാം ദർശിക്കുന്നു. 'മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനുമത്രെ വന്നതു്' (വി. മർക്കൊ. 10: 45) 'പിതാവു് സകലതും തന്റെ കയ്യിൽ തന്നിരിക്കുന്നു എന്നും, താൻ ദൈവത്തിന്റെ അടുക്കൽനിന്നു വന്നു് ദൈവത്തിന്റെ അടുക്കൽ പോകുന്നു എന്നും യേശു അറിഞ്ഞിരിക്കെ അത്താഴത്തിൽനിന്നു് എഴുന്നേറ്റു വസ്ത്രം ഊരി വച്ചു് ഒരു തുവർത്തു് എടുത്തു് അരയിൽ ചുററി ഒരു പാത്രത്തിൽ വെള്ളം പകർന്നു് ശിഷ്യന്മാരുടെ കാൽ കഴുകുവാനും, അരയിൽ ചുററിയിരുന്ന തുണികൊണ്ടു തുവർത്തുവാനും തുടങ്ങി'. (വി. യോഹ. 13: 3–5) തനിക്കു് സ്നേഹമില്ലാത്തതായി ആരുമില്ലായിരുന്നു. തന്നെ കുരിശിച്ചവർക്കുവേണ്ടിയും താൻ പ്രാർത്ഥിച്ചല്ലൊ. 'പിതാവേ ഇവർ ചെയ്യുന്നതു് ഇന്നതെന്നു് അറിയായ്കകൊണ്ടു് ഇവരോടു ക്ഷമിക്കേണമെ'. (വി. ലൂക്കൊ. 23: 34)

തന്നിൽ ആത്മീയ സന്തോഷവും സമാധാനവും ഉണ്ടായിരുന്നു. തന്റെ ജീവിതത്തിൽ അനേകകഷ്ടതകൾ തനിക്കുണ്ടായിരുന്നു. പാപമൊഴികെ എല്ലാവിധത്തിലും താൻ പരീക്ഷിക്കപ്പെട്ടുവെങ്കിലും അവയുടെ മദ്ധ്യത്തിൽ തന്നെ താൻ സന്തോഷവും സമാധാനവും അനുഭവിച്ചിരുന്നു. കടൽ ക്ഷോഭിച്ചു് പടകു മുങ്ങാൻപോകുമ്പോൾ താൻ നിശ്ചലനായിരുന്നു. (വി. മർക്കൊ. 4: 39–40) കുരിശുമരത്തിൽ 'പിതാവേ ഞാൻ എന്റെ ആത്മാവിനെ തൃക്കൈയിൽ ഏല്പിക്കുന്നു' (വി. ലൂക്കൊ. 23: 46) എന്നു പറഞ്ഞു് സമാധാനത്തോടെ



താൻ മരിച്ചു. കർത്താവിന്റെ ജീവിതവുമായി താരതമ്യപ്പെടുത്തുമ്പോൾ നാം എത്രയോ കുറവുള്ളവരാണു്.

ദീർഘക്ഷമ, ദയ, പരോപകാരം ഇവ തന്റെ മനുഷ്യാവതാരത്തിലെ അസംഖ്യം കാരുണ്യപ്രവർത്തനങ്ങളിൽ നാം ദർശിക്കുന്നു. യഹൂദസ്‌കറിയോത്തായോടു് അവസാനംവരെ താൻ ദീർഘക്ഷമ കാണിച്ചതും, വി. പത്രോസ്ശ്ലീഹായോടു ക്ഷമിച്ചു് ആടുകളെ മേയ്ക്ക എന്നു പറഞ്ഞു് അദ്ദേഹത്തെ ബഹുമാനിച്ചു് യഥാസ്ഥാനത്താക്കിയതും മററും നാം ചിന്തിക്കുമ്പോൾ നമ്മുടെ ക്ഷമ ഏതുമില്ല. നമ്മുടെ ദയയും പരോപകാരവും തന്റേതുപോലെ നിസ്വാർത്ഥമാണെന്നു പറയാനും നിവൃത്തിയില്ല.

തന്റെ വിശ്വസ്തതയെക്കുറിച്ചു ചിന്തിച്ചാൽ 'നിവൃത്തിയായി' (വി. യോഹ. 20: 30) എന്നു പറഞ്ഞു മരിക്കുവാൻ സാധിച്ചു. മരണത്തോളം താൻ വിശ്വസ്തനായിരുന്നു. നാമോ ഓരോ പാപം ചെയ്യുമ്പോഴും അവിശ്വസ്തരായിത്തീരുകയാണു്.

തന്റെ സൗമ്യതയെക്കുറിച്ചു് വി. പത്രോസ്ശ്ലീഹാ വർണ്ണിക്കുന്നതു കാണുക. 'അവൻ പാപം ചെയ്തിട്ടില്ല; അവന്റെ വായിൽ വഞ്ചന ഒന്നും ഉണ്ടായിരുന്നില്ല. തന്നെ ശകാരിച്ചിട്ടു് പകരം ശകാരിക്കാതെയും, കഷ്ടം അനുഭവിച്ചിട്ടു് ഭീഷണം പറയാതെയും ന്യായമായി വിധിക്കുന്നവങ്കൽ കാര്യം ഭരമേല്പിക്കയത്രെ ചെയ്തതു്'. (1 പത്രൊ. 2. 22. 23) 'കൊല്ലുവാൻ കൊണ്ടുപോകുന്ന കുഞ്ഞാടിനെപ്പോലെയും, രോമം കത്രിക്കുന്നവരുടെ മുമ്പാകെ മിണ്ടാതിരിക്കുന്ന ആടിനെപ്പോലെയും അവൻ വായ് തുറക്കാതിരുന്നു'. (യെശയ്യാ. 53: 7) തന്റെ സൗമ്യതയുടെ മുമ്പിൽ നമ്മുടെ സൗമ്യത ഏതുമില്ല. താൻ പരിപൂർണ്ണ നിരപരാധിയായിരുന്നിട്ടും, അനേകന്യായങ്ങൾ തനിക്കു് പറയാമായിരുന്നിട്ടും താൻ മൗനം പാലിക്കയാണു ചെയ്തതു്.

തന്റെ ഇന്ദ്രിയജയത്തെക്കുറിച്ചു ചിന്തിച്ചാൽ പിതാവിന്റെ പരിപൂർണ്ണ നിയന്ത്രണത്തിലായിരുന്നു താൻ ജീവിച്ചതു്. 'പിതാവു് എന്നിൽ വസിച്ചുകൊണ്ടു് തന്റെ പ്രവൃത്തി ചെയ്യുന്നു'. (വി. യോഹ. 14: 10) വി. യോഹ. 5: 19–ഉം 30–ഉം കാണുക. തന്റെ ഇന്ദ്രിയജയത്തിന്റെ മുമ്പാകെ നമ്മുടെ ഇന്ദ്രിയജയം ഏതുമില്ല. തന്റെ ജീവിതവിശുദ്ധിയെക്കുറിച്ചു ചിന്തിച്ചാൽ ഉദ്ദേശത്തിൽ പോലും താൻ വിശുദ്ധനായിരുന്നു. (വി. യോഹ. 4: 34)

തന്റെ പ്രാർത്ഥനാശീലത്തെക്കുറിച്ചു പറഞ്ഞാൽ പിതാവുമായുള്ള നിരന്തരസംസർഗ്ഗത്തിനു പുറമെ ദീർഘസമയങ്ങൾ താൻ പ്രാർത്ഥനയ്ക്കായിത്തന്നെ ഉപയോഗിച്ചിരുന്നു. (വി. ലൂക്കൊ. 4: 1–2. 6: 12) ഇങ്ങനെ നമ്മുടെ കർത്താവിന്റെ ജീവിതവുമായി നമ്മുടെ ജീവിതത്തെ താരതമ്യപ്പെടുത്തുമ്പോഴാണു്, അഥവാ തന്റെ മഹത്വത്തെ ദർശിക്കുമ്പോഴാണു് 'ദൈവമേ പാപിയായ എന്നോടു കരുണയുണ്ടാകണമേ' എന്നു് (വി ലൂക്കൊ. 18: 13) ചുങ്കക്കാരനെപ്പോലെ നമുക്കും പറയാൻ സാധിക്കുന്നതു്.

For Favours Received



K. C. Skariah,
Chhatpur.

For Favours Received



മറിയാമ്മ,
ആററുമാലിക്കൽ,

For Favours Received



അന്നമ്മ സഖറിയാ,
ആററുമാലിക്കൽ,
ഇളമണ്ണൂർ.

For Favours Received



ലീലാമ്മ വറുഗീസ്,
ശാസ്തമംഗലം.

### നാം ഓരോ കാര്യവും ഏററവും ഉത്തമമായി പ്രവർത്തിക്കുന്നുണ്ടോ എന്ന സ്വയപരിശോധന

നമ്മെത്തന്നെ പരിശോധിക്കുന്നതിനുള്ള മററൊരു മാർഗ്ഗം ഓരോ കാര്യത്തിലും നാം ഏററവും ഉത്തമമായി പെരുമാറുന്നുണ്ടോ എന്നു പരിശോധിക്കുന്നതാണ്. ഞാൻ ആയിരിക്കേണ്ടും വണ്ണം ഞാൻ ഉത്തമനായി പെരുമാറുന്നുണ്ടോ എന്നും, എന്നാൽ ആവതു് ഞാൻ ഉത്തമനായി പെരുമാറുന്നുണ്ടോ എന്നും പരിശോധിക്കേണ്ടതാണ്. ഒരു ഇടവകാംഗമെന്ന നിലയിലോ, ഒരു പട്ടക്കാരനെന്ന നിലയിലോ, മാതാപിതാക്കന്മാരെന്ന നിലയിലോ, മക്കളെന്ന നിലയിലോ, സഹോദരങ്ങളെന്ന നിലയിലോ, സ്നേഹിതരെന്ന നിലയിലോ, തൊഴിലാളി എന്ന നിലയിലോ, മുതലാളി എന്ന നിലയിലോ, ഒരു അദ്ധ്യാപകനെന്ന നിലയിലോ, വിദ്യാർത്ഥി എന്ന നിലയിലോ, ഒരു കർഷകനെന്ന നിലയിലോ, കച്ചവടക്കാരനെന്ന നിലയിലോ, ഒരു രാഷ്ട്രത്തിലെ അംഗമെന്ന നിലയിലോ, ദൈവത്തിന്റെ പൈതൽ എന്ന നിലയിലോ ഞാൻ ആയിരിക്കേണ്ടുംവണ്ണം ഉത്തമനായി അഥവാ, എന്നാൽ ആവോളം ഉത്തമനായി ഞാൻ പെരുമാറുന്നുണ്ടോ?

### നമ്മുടെ കർത്താവിന്റെ ഉപദേശങ്ങളെ അടിസ്ഥാനമാക്കിയുള്ള സ്വയപരിശോധന

നമ്മുടെ കർത്താവു് ന്യായപ്രമാണത്തെ നിവർത്തിപ്പാനാണു വന്നതെന്നു പറഞ്ഞു് (വി. മത്താ. 5: 17) പഴയ നിയമത്തിലെ കല്പനകളുടെ ആന്തരീയ അർത്ഥം വിശദീകരിച്ചതായി നാം കാണുന്നു. പഴയനിയമത്തിലെ പത്തു കല്പനകളുടെ വെളിച്ചത്തിലും, നമ്മുടെ കർത്താവു് അവയെക്കുറിച്ചു് മലപ്രസംഗത്തിൽ നൽകിയിരിക്കുന്ന വിശദീകരണത്തിന്റെ വെളിച്ചത്തിലും നാം നമ്മെത്തന്നെ പരിശോധിക്കേണ്ടതാണ്. പുറപ്പാടുപുസ്തകം 20–ാം അദ്ധ്യായത്തിൽ പത്തു കല്പനകൾ നൽകിയിട്ടുണ്ടു്. അവ താഴെ ചേർക്കുന്നു.

1) യഹോവയായ ഞാൻ നിന്റെ ദൈവം ആകുന്നു. ഞാനല്ലാതെ അന്യ ദൈവങ്ങൾ നിനക്കുണ്ടാകരുതു്.

2) ഒരു വിഗ്രഹം ഉണ്ടാക്കരുതു്. അവയെ നമസ്കരിക്കയോ സേവിക്കയോചെയ്യരുതു്.

3) നിന്റെ ദൈവമായ യഹോവയുടെ നാമം വൃഥാ എടുക്കരുതു്.

4) ശാബത്‌നാളിനെ ശുദ്ധീകരിപ്പാൻ ഓർക്ക.

5) നിന്റെ ദൈവമായ യഹോവ നിനക്കു തരുന്ന ദേശത്തു് നിനക്കു് ദീർഘായുസ്സുണ്ടാകുവാൻ നിന്റെ അപ്പനെയും അമ്മയെയും ബഹുമാനിക്ക.—

6) കൊല ചെയ്യരുതു്.

7) വ്യഭിചാരം ചെയ്യരുതു്.

8) മോഷ്ടിക്കരുതു്.

9) കൂട്ടുകാരന്റെ നേരെ കള്ളസ്സാക്ഷ്യം പറയരുതു്.

10) കൂട്ടുകാരന്റെ ഭവനത്തെ മോഹിക്കരുതു്; കൂട്ടുകാരന്റെ ഭാര്യയെയും അവന്റെ ദാസനെയും ദാസിയെയും, അവന്റെ കാളയെയും





കഴുതയെയും, കൂട്ടുകാരനുള്ള യാതൊന്നിനെയും മോഹിക്കരുതു്.

നമ്മുടെ കർത്താവു് പത്തുകല്പനകളെ കുറേക്കൂടെ ആന്തരീയമായി പാലിക്കണമെന്നാണ് പഠിപ്പിക്കുന്നതു്. 'കൊലചെയ്യരുതെന്നും ആരെങ്കിലും കൊല ചെയ്താൽ ന്യായവിധിക്കു യോഗ്യനാകും എന്നും പൂർവ്വന്മാരോടു് അരുളിച്ചെയ്തതു് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോടു പറയുന്നതു് സഹോദരനോടു കോപിക്കുന്നവൻ എല്ലാം ന്യായവിധിക്കു് യോഗ്യനാകും; സഹോദരനോടു് നിസ്സാരാ എന്നു പറഞ്ഞാലോ ന്യായാധിപസഭയുടെ മുമ്പിൽ നില്ക്കേണ്ടിവരും; മൂഢാ എന്നു പറഞ്ഞാലോ അഗ്നിനരകത്തിന്നു് യോഗ്യനാകും.' (വി. മത്താ. 5: 21–22) 'വ്യഭിചാരം ചെയ്യരുതെന്നു് അരുളിച്ചെയ്തതു് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോടു പറയുന്നതു്: സ്ത്രീയെ മോഹിക്കേണ്ടതിനു് അവളെ നോക്കുന്നവൻ എല്ലാം ഹൃദയംകൊണ്ടു് അവളോടു വ്യഭിചാരംചെയ്തുപോയി' (വി. മത്താ. 5: 27–28) 'കള്ളസത്യം ചെയ്യരുതെന്നും സത്യംചെയ്തതു് കർത്താവിനു നിവർത്തിക്കണമെന്നും പൂർവ്വന്മാരോടു് അരുളിച്ചെയ്തതു് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോടു പറയുന്നതു്: അശേഷം സത്യം ചെയ്യരുതു്........നിങ്ങളുടെ വാക്കു് ഉവ്വു് ഉവ്വു് എന്നും, ഇല്ല ഇല്ല എന്നും ഇരിക്കട്ടെ; ഇതിൽ അധികമായതു് ദുഷ്ടനിൽനിന്നു വരുന്നു'. (വി. മത്താ. 5: 33–37) 'കണ്ണിന്നു പകരം കണ്ണും പല്ലിനു പകരം പല്ലും എന്നും അരുളിച്ചെയ്തതു് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോടു പറയുന്നതു്: ദുഷ്ടനോടു് എതിർക്കരുതു്; നിന്നെ വലത്തെ ചെകിട്ടത്തു് അടിക്കുന്നവനു് മറേറതും കാണിച്ചുകൊടുക്ക...... നിന്നോടു യാചിക്കുന്നവനു കൊടുക്ക; വായിപ്പ വാങ്ങുവാൻ ഇച്ഛിക്കുന്നവനെ ഒഴിഞ്ഞുകളയരുതു്' വി. മത്താ. 5: 38–42) 'കൂട്ടുകാരനെ സ്നേഹിക്ക എന്നും ശത്രുവിനെ പകെക്ക എന്നും അരുളിച്ചെയ്തതു് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ ഞാനോ നിങ്ങളോടു പറയുന്നതു്: നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ; നിങ്ങളെ ഉപദ്രവിക്കുന്നവർക്കു വേണ്ടി പ്രാർത്ഥിപ്പിൻ. സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനു പുത്രന്മാരായിത്തീരേണ്ടതിനു തന്നെ....... ആകയാൽ നിങ്ങളുടെ സ്വർഗ്ഗീയപിതാവു് സൽഗുണപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവിൻ'. (വി. മത്താ. 5: 43–48).

സ്വർഗ്ഗരാജ്യം ഏതുവിധത്തിലുള്ളവർക്കുള്ളതാണെന്നു് നമ്മുടെ കർത്താവു് തന്റെ മലപ്രസംഗത്തിൽ പറയുന്നതും നാം പാലിക്കേണ്ട കല്പനകളായി പരിഗണിക്കേണ്ടതാണ്.

1) ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ; സ്വർഗ്ഗരാജ്യം അവർക്കുള്ളതു്.

2) ദുഃഖിക്കുന്നവർ ഭാഗ്യവാന്മാർ; അവർക്കു് ആശ്വാസം ലഭിക്കും.

3) സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ; അവർ ഭൂമിയെ അവകാശമാക്കും.

4) നീതിക്കു വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ; അവർക്കു തൃപ്തിവരും.

5) കരുണയുള്ളവർ ഭാഗ്യവാന്മാർ; അവർക്കു കരുണ ലഭിക്കും.

6) ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; അവർ ദൈവത്തെ കാണും.

7) സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ; അവർ ദൈവത്തിന്റെ പുത്രന്മാർ എന്നു വിളിക്കപ്പെടും.

8) നീതി നിമിത്തം ഉപദ്രവിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ; സ്വർഗ്ഗരാജ്യം അവർക്കുള്ളതു. ...... നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു....നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു........അങ്ങനെതന്നെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ടു് സ്വർഗ്ഗസ്ഥനായ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിനു് നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ'. (വി. മത്താ. 5: 3–16)

നമ്മുടെ കർത്താവിന്റെ കല്പനകൾ കഴിഞ്ഞാൽ സഭയുടെ കല്പനകളുടെ വെളിച്ചത്തിൽ നാം നമ്മെ പരിശോധിക്കേണ്ടതുണ്ടു്. 'നിങ്ങളുടെ വാക്കു കേൾക്കുന്നവൻ എന്റെ വാക്കു കേൾക്കുന്നു. നിങ്ങളെ തള്ളുന്നവൻ എന്നെ തള്ളുന്നു'. (വി. ലൂക്കോസ് 10: 16) വി. സഭയുടെ കല്പനകൾ താഴെ ചേർക്കുന്നു:

1) ഞായറാഴ്ചകളിലും പെരുനാളുകളിലും വി. കുർബ്ബാനയ്ക്കു് ഹാജരാകണം.

2) വി. സഭയാൽ കല്പിക്കപ്പെട്ട നോമ്പുകൾ ആചരിക്കണം.

3) ബുധനാഴ്ചയും വെള്ളിയാഴ്ചയും നോമ്പു് ആചരിക്കണം.

4) പട്ടക്കാരന്റെ മുമ്പാകെ കുമ്പസ്സാരം നടത്തണം.

5) വി. കുർബ്ബാന അനുഭവിക്കണം.

6) വിരോധിക്കപ്പെട്ട നാളുകളിൽ വിവാഹബന്ധത്തിൽ നിന്നു് ഒഴിഞ്ഞിരിക്കണം.

7) വഴിപാടുകളെയും ദശാംശങ്ങളെയും, റീശീസാകളെയും കൊടുത്തുകൊള്ളണം.

## 4) അലക്സന്ത്രിയായിലെ വി. മക്കാറിയോസും നന്ദിയുള്ള ഹൈനായും (Hyaena)

(ഹൈനാ കുറുക്കനെക്കാൾ വലിയ ഒരുതരം ജന്തുവാണ്)

(ഫാദർ ററി. ഇ. ജോർജ്ജ് ബി. ഏ., ബഹറിൻ)

ഒരു ദിവസം വി; മക്കാറിയോസ് തന്റെ ആശ്രമത്തിനകത്ത് ഇരിക്കയായിരുന്നു. ഒരു ഹൈനാ അതിന്റെ കുട്ടിയെ കടിച്ച് എടുത്തുകൊണ്ട് അവിടെക്ക വന്ന് കുട്ടിയെ ആ കുടിലിന്റെ വതുക്കൽ വച്ചിട്ട്, അതിന്റെ തല കൊണ്ട് ആ കുടിലിന്റെ കതകിനു മുട്ടി. ശബ്ദം കേട്ട വിശുദ്ധൻ, വല്ല സഹോദരന്മാരും വന്നിരിക്കാമെന്ന് വച്ച് കതകുതുറന്നപ്പോൾ ഹൈനാ അതിന്റെ കുട്ടിയെ കടിച്ചെടുത്തുകൊണ്ട് നില്ക്കുന്നതായികണ്ട് ആശ്ചര്യപ്പെട്ടു. നിനക്ക് എന്തു വേണം? അദ്ദേഹം അതിനോട് ചോദിച്ചു. ആ പെൺ ഹൈനാ അതിന്റെ കുട്ടിയെ കടിച്ചെടുത്ത് അദ്ദേഹത്തിന്റെ നേർക്ക നീട്ടി. ആ തള്ളഹൈനാ കരയുന്നുണ്ടായിരുന്നു. ആ വിശുദ്ധൻ ആ കുട്ടിയെ കൗതുകപൂർവ്വം കൈയിലെടുത്ത് തലോടികൊണ്ട് തിരിച്ചും മറിച്ചും നോക്കി, അതിനുള്ള കുഴപ്പം എന്താണെന്ന് മനസ്സിലാക്കാൻ ശ്രമിച്ചു. അതിന്റെ രണ്ടു കണ്ണുകളും കാഴ്ചയില്ലാത്തവയാണെന്നു മനസ്സിലാക്കി.. വി: മക്കാറിയോസ് അതിനെ എടുത്ത' അതിന്റെ മുഖത്ത് തുപ്പി വിരലുകൊണ്ട് തുപ്പൽ അതിന്റെ കണ്ണുകളിൽ തേച്ചു. ഉടൻ തന്നെ ഹൈനാകുട്ടി കാഴ്ച പ്രാപിച്ച് അതിന്റെ തള്ളയുടെ സമീപത്തേക്ക് ഓടി മുല കടിച്ചുതുടങ്ങി. ആ ജന്തു അവിടെ നിന്നും പോകയും ചെയ്തു.

അവ നദീതീരത്ത് പോയി പാർത്തു. ആട്ടിടയന്മാർ ആ നദീതീരത്ത് ആടുകളെ മേയ്ക്കുന്നുണ്ടായിരുന്നു.

എതാനും ദിവസം കഴിഞ്ഞ് ഒരു ആട്ടിൻതുകൽ കടിച്ചെടുത്തുകൊണ്ട് ആ ഹൈനാ വിശുദ്ധന്റെ അടുത്തുചെന്നു. ആ തുകൽ നിറയെ കട്ടിയായ രോമം ഉണ്ടായിരുന്നു. അതു് ആശ്രമത്തിന്റെ കതകിനു മുട്ടി. അദ്ദേഹം കതകു തുറന്നു. ആട്ടിൻ തുകൽ വഹിച്ചിരിക്കുന്ന ഹൈനായെ കണ്ടു.

'നീ എവിടെയായിരുന്നു? നീ ഒരു ആടിനെ കൊന്നുതിന്നില്ലെങ്കിൽ നിനക്ക് ഇതു് എങ്ങനെകിട്ടി'? വിശുദ്ധൻ ആ മൃഗത്തോട് ചോദിച്ചു. 'നീ കൊണ്ടുവന്നിരിക്കുന്ന ഈ സാധനം അക്രമത്തിൽ നിന്നു് ലഭിച്ചതാകയാൽ ഞാൻ അതു് സ്വീകരിക്കയില്ല.'

ആ ഹൈനാ അതിന്റെ തല നിലത്ത് അടിച്ച്, അതിന്റെ കാലുകൾമടക്കി ആ തുകൽ സ്വീകരിക്കാൻ അപേക്ഷിച്ചു.

അവരുടെ ആടിനെ കൊന്ന് സാധു ഇടയന്മാരെ നീ മേലാൽ ദുഃഖിപ്പിക്കയില്ലെന്നു' പ്രതിജ്ഞ ചെയ്യുമെങ്കിൽ ഞാൻ ഇതു് സ്വീകരിക്കാംഎന്നു്'ആ വിശുദ്ധൻ അതിനോടുപറഞ്ഞു.

അദ്ദേഹം വീണ്ടും പറഞ്ഞു. 'ഈ ദിവസം മുതൽ ജീവനുള്ളയാതൊന്നിനേയും നീ കൊന്നുതിന്നുകയില്ലെന്നു് എന്നോട് പ്രതിജ്ഞചെയ്യുക. ചത്തതിനെ മാത്രമെ നീ തിന്നാവൂ. നിനക്ക് ഇരഒന്നും കിട്ടാത്ത പക്ഷം ഇവിടെ വരിക. ഞാൻ നിനക്ക് അപ്പം തരാം. ഈ നിമിഷം മുതൽ ജന്തുക്കളെ നീ ഉപദ്രവിക്കരുത്''.

---

എല്ലാ കല്പനകളും ദൈവത്തെയും അയല്ക്കാരനെയും സ്നേഹിക്കണമെന്ന രണ്ടു കല്പനകളിൽ ഉൾക്കൊള്ളുന്നു. 'യേശു അവനോടു്: നിന്റെ ദൈവമായ കർത്താവിനെ നീ പൂർണ്ണഹൃദയത്തോടും പൂർണ്ണ ആത്മാവോടും, പൂർണ്ണ മനസ്സോടുംകൂടെ സ്നേഹിക്കണം. ഇതാകുന്നു വലിയതും ഒന്നാമത്തേതുമായ കല്പന. രണ്ടാമത്തേതു് അതിനോടു സമം. കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കുക. ഈ രണ്ടു കല്പനകളിൽ ന്യായപ്രമാണവും പ്രവാചകന്മാരും അടങ്ങിയിരിക്കുന്നു എന്നു പറഞ്ഞു'. (വി. മത്താ. 22: 37–40)

ചുരുക്കിപ്പറഞ്ഞാൽ ചെയ്യരുതാത്തതു ചെയ്യുന്നതും ചെയ്യേണ്ടതു് ചെയ്യാത്തതും പാപമാകുന്നു. അഥവാ സ്നേഹത്തിൽനിന്നല്ലാത്തതെല്ലാം പാപമാകുന്നു.

—0—



## ആൻഡമാൻ ഓർത്തഡോക്സ് മിഷ്യൻ

(ഫാദർ പി. എം. തോമസ്, പോർട്ട്ബ്ളയർ)

ഫാദർ പി. എം. തോമസ് ഓർത്തഡോക്സ് സഭയുടെ ആൻഡമാൻസിലെ ദ്വിതീത മിഷണറിയും, പ്രഥമ വികാരിയുമാണ്. 1965 ജൂലൈ മാസത്തിലാണ് അദ്ദേഹം ആൻഡമാനിലേക്ക പോയതു്. കഴിഞ്ഞ ഒരു വർഷത്തെ പ്രവർത്തനങ്ങളെപ്പററിയും അതിന്റെ നേട്ടങ്ങളെപ്പററിയും ഫാദർ തോമസ് ഈ ലേഖനത്തിലൂടെ നമ്മോടു സംസാരിക്കയാണ് ഇതു നാം ശ്രദ്ധാപൂർവം വായിക്കുകയും ആൻഡമാന്റെ ആവശ്യം ഗ്രഹിക്കയും ആ ഇടവകയ്ക്കു വേണ്ടിയും അതിന്റെ പ്രവർത്തകർക്ക വേണ്ടിയും പ്രാർത്ഥിക്കയും നാം ഓരോരുത്തരുടെയും സ്നേഹപൂർവ്വമായ സഹായത്തിന്റെ വലക്കൈ ആൻഡമാനിലേക്കു നീട്ടുകയും ചെയ്യേണ്ടതാണ്—പത്രാധിപർ.

'സമുദ്രത്തിൽ സഞ്ചരിക്കുന്നവരും അതിലുള്ള സകലവും, ദ്വീപുകളും അവയിലെ നിവാസികളുമായുള്ളോരെ, യഹോവയ്ക്കു് ഒരു പുതിയ പാട്ടും ഭൂമിയുടെ അററത്തുനിന്നു് അവന്റെ സ്തുതിയും പാടുവിൻ. അവർ യഹോവയ്ക്കു് മഹത്വംകൊടുത്തു് അവന്റെ സ്തുതിയെ ദ്വീപുകളിൽ പ്രസ്താവിക്കട്ടെ'. (യെശയ്യാവു് 42: 10 12.)

220–ൽപരം ദ്വീപുകൾ ഉൾക്കൊള്ളുന്ന ആൻഡമാൻ നിക്കോബർ ദ്വീപസമൂഹം മദ്രാസിൽ നിന്നു് 700 മൈൽ വടക്ക കിഴക്കായും കൽക്കട്ടായിൽനിന്നു് 750 മൈൽ തെക്ക കിഴക്കായും ബംഗാൾ ഉൾക്കടലിൽ സ്ഥിതിചെയ്യുന്നു. ആൻഡമാൻ ഗ്രൂപ്പിൽപെട്ട ദ്വീപുകളെ നോർത്ത്, മിഡിൽ, സൗത്ത് എന്നിങ്ങനെ മൂന്നായിതിരിച്ചിരിക്കുന്നു. ബ്രിട്ടീഷ് ഭരണകാലത്ത്. നാടു കടത്തപ്പെട്ടവരുടേതെന്നു് അറിയപ്പെട്ടിരുന്ന ഈ നാടു് ഇന്നു് ഇൻഡ്യാ ഗവർമെൻറിന്റെ വികസന പ്രവർത്തനങ്ങൾ വഴി അനുദിനം പുരോഗമിച്ചുവരുന്നു. ഗവർമെൻറു് ജോലിക്കാരായും കുടിയേററക്കാരായും ഇവിടെയുള്ള ജനങ്ങളിൽ നല്ലൊരുഭാഗം മലയാളികളാകുന്നു. മലയാളിക്രിസ്ത്യാനികളുടെ കൂട്ടത്തിൽ ഓർത്തഡോക്സ് സഭാംഗങ്ങളായി കുട്ടികൾ ഉൾപ്പെടെ മുന്നൂറോളം സഭാംഗങ്ങൾ ഈ ദ്വീപുകളുടെ വിവിധഭാഗങ്ങളിലായി അധിവസിച്ചുവരുന്നു.

മാതൃസഭയിൽനിന്നും യാതൊരുവിധമായ സഹായ സഹകരണങ്ങളും ലഭിക്കാതെ ആത്മീയമായി ശോഷിച്ച് വരണ്ടിരുന്ന ഇവരുടെ ജീവിതത്തിലേക്ക് സന്തോഷത്തിന്റെയും പ്രത്യാശയുടെയും സന്ദേശവുമായി 1964 ക്രിസ്തുമസ് കാലത്തു് ആദ്യമായി ഒരു കേരളീയ ക്രിസ്തീയ പുരോഹിതൻ-ഓർത്തഡോക്സ് വൈദികസിമ്മനാരി പ്രൊഫസർ ഫാ. എം. വി. ജോർജ്ജ്—കടന്നുവന്നപ്പോൾ സഭ അതിന്റെ പുതിയ മിഷൻ പ്രവർത്തനം ആരംഭിച്ചതിനോടൊപ്പം സഭാപരമായ ക്രിസ്തീയ ജീവിതത്തിനു് ഒരു പുതിയ ആരംഭമിടുവാൻ ഇവിടെയുള്ള ജനങ്ങൾക്ക് അവസരം ലഭിക്കുകയും ചെയ്തു. തന്റെ മൂന്നാഴ്ചത്തെ തിരക്കിട്ട പര്യടനപരിപാടികൾക്കിടയിൽ, ചെന്നെത്താവുന്ന എല്ലാസ്ഥലങ്ങളിലും ചെന്നെത്തി തന്റെ ജനങ്ങളുടെ ആത്മികാവശ്യങ്ങൾ നിറവേററിക്കൊടുത്തതിനും പുറമെ, അവരുടെ ആഗ്രഹങ്ങൾ മനസിലാക്കി പ്രവർത്തനങ്ങൾക്ക വേണ്ട അടിസ്ഥാനമിടുകയും ചെയ്തു. ബ. അച്ചൻ 1965 ജനവരിയിൽ നാട്ടിൽ തിരിച്ചുവന്നു് സമർപ്പിച്ച റി

---

ആ ഹൈനാ അതിന്റെ തല നിലംപററെതാഴ്ത്തി മുട്ടുകൾ മടക്കി തല കീഴ്മേൽ ആട്ടി. അതു് പ്രതിജ്ഞ ചെയ്യുന്നതുപോലെ അദ്ദേഹത്തിന്റെ മുഖത്തേക്ക് നോക്കികൊണ്ട് കിടന്നു.

മൃഗങ്ങൾക്കും തിരിച്ചറിവു് കൊടുക്കുന്ന ദൈവത്തെ അദ്ദേഹം സ്തുതിച്ചു. സിംഹക്കുഴിയിൽ ദാനിയേലിനോടുകൂടി വസിച്ച് അതിന് തിരിച്ചറിവ് നൽകിയ ദൈവം ആ ജന്തുവിനും ഗ്രഹണശക്തി നൽകിയതിൽ ആ വിശുദ്ധൻ സന്തോഷിച്ചു സങ്കീർത്തനം പാടി. അദ്ദേഹം ആ ആട്ടിൻ തുകൽ ആ ജന്തുവിൽ നിന്നു് സ്വീകരിച്ചു. അതു് മടങ്ങിപ്പോകയും ചെയ്തു. പിന്നീടു് പലപ്പോഴും ആ ജന്തു ആ വൃദ്ധതാപസ്സനെ അന്വേഷിച്ച് വരുമായിരുന്നു. അദ്ദേഹം അതിനു് അപ്പം ഭക്ഷിക്കാൻ കൊടുത്തുവന്നു. മരണം വരെയും അദ്ദേഹം ആ തുകലിന്മേൽ കിടന്നാണു് ഉറങ്ങിയതു്.

(പിതാക്കന്മാരുടെ പർദൈസാ'യിൽ നിന്നു്)

പ്പോർട്ടിന്റെ വെളിച്ചത്തിൽ ബാഹ്യകേരള ഇടകവ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് എന്നെ ഇവിടെ നിയമിക്കുകയും 1965 ജൂലൈ 11—ാം തീയതി ഞാനിവിടെയെത്തി ചാർജ്ജെടുക്കുകയും ചെയ്തു.

## വിവിധ കേന്ദ്രങ്ങളും പ്രവർത്തനങ്ങളും

നമ്മുടെ സഭാംഗങ്ങൾ അധിവസിക്കുന്ന സ്ഥലങ്ങൾ പ്രധാനമായും താഴെപ്പറയുന്നവയാണ്. സൗത്ത് ആൻഡമാനിൽ പോർട്ടബ്ളയർ. വിമ്പ്ളിഗഞ്ച്, മണ്ണാർക്കാട്, മയിലത്തിലക്ക്. മിഡിൽആൻഡമാനിൽ ലോംഗ് ഐലണ്ട്, രംഗത്ത്, ബെട്ടാപ്പൂർ
നോർത്ത് ആൻഡമാനിൽ മായാബന്തർ, സിഗ്ലിപ്പൂരിലുള്ള കേരളപുരം.
നിക്കോബർഗ്രൂപ്പിൽ കാർനിക്കോബർ.

## പോർട്ട ബ്ളയർ—

ആൻഡമാൻ നിക്കോബറിന്റെ തലസ്ഥാനമായ പോർട്ടബ്ളയറിലാണ് നമ്മുടെ ആളുകൾ അധികവും അധിവസിക്കുന്നത്. കൂടുതൽ ആളുകളും ഗവണ്മെൻറു സർവീസിൽ ജോലി ചെയ്യുന്നു. ഇവിടെ ഒരു കെട്ടിടം വാടകയ്ക്കെടുത്ത് സ്ഥിരമായി ഞാനും താമസിക്കുന്നു. പോർട്ടബ്ളയർ പ്രധാന കേന്ദ്രമാക്കി ഇടവക പ്രവർത്തനങ്ങൾ നടത്തുന്നു. ഇവിടെയുള്ള സെൻറ് പോൾസ് ഓർത്തഡോക്സ് സിറിയൻ ക്രിസ്ത്യൻ അസോസിയേഷന്റെ ആഭിമുഖ്യത്തിലാണ് ഇടവക പ്രവർത്തനങ്ങൾ ഇപ്പോൾ നടത്തിക്കൊണ്ടിരിക്കുന്നത്. ഒരു സ്ഥിരമായ പള്ളി ഇവിടെ ഉണ്ടാക്കണമെന്ന പ്രധാന ഉദ്ദേശത്തോടു കൂടി അസോസിയേഷൻ പ്രവർത്തിക്കുന്നു. ഇപ്പോൾ ആരാധന നടത്തുന്നത് ഇവിടെയുള്ള ആംഗ്ലിക്കൻ സഭവകയും ബിഷപ്പ് റൈററ് റവ. എം. ഡി. ശ്രീനിവാസന്റെ ഔദ്യോഗിക കത്തീഡ്രലുമായ ക്രൈസ്റ്റ് ചർച്ചിൽ വച്ചാണ്. ഞായറാഴ്ച പത്തരമണിക്കു ശേഷമേ പള്ളി നമുക്കു കിട്ടുകയുള്ളു. കർത്താവു ഗോഗുൽത്തായിൽ ബലിയർപ്പിച്ച സമയത്തു തന്നെ ഞങ്ങൾക്കും വി. കർബ്ബാന അർപ്പിക്കുവാൻ സൗകര്യപ്പെടുന്നതുകൊണ്ട് സമയത്തിന്റെ പ്രായോഗിക ബുദ്ധിമുട്ടുകൾ ഞങ്ങൾ സന്തോഷത്തോടെവഹിക്കുന്നു. ശനിയാഴ്ച വൈകിട്ട് സന്ധ്യാനമസ്കാരവും ബൈബിൾ ക്ലാസും വികാരിയുടെ താമസ സ്ഥലത്തുവച്ചു നടത്തുന്നു. ഞായറാഴ്ച സന്ധ്യക്ക് ഓരോ ഭവനങ്ങളിൽ വച്ച് പ്രാർത്ഥനായോഗം നടത്തുന്നു. ആളുകൾ വി. കർബ്ബാനയിലും മററ് ആത്മീയ പ്രവർത്തനങ്ങളിലും താല്പര്യപൂർവം പങ്കെടുത്തു വരുന്നു. ഇടയ്ക്കിടയ്ക്ക് ഭവനസന്ദർശനങ്ങളും ആശുപത്രി സന്ദർശനവും നടത്തിക്കൊണ്ടിരിക്കുന്നു.

പോർട്ടബ്ളയറിൽ നിന്നും അധികം ദൂരമില്ലാത്ത രണ്ടു സ്ഥലങ്ങളാണ് വിമ്പ്ളിഗഞ്ചും മണ്ണാർക്കാടും. ഇവിടെയുള്ള നമ്മുടെ ആളുകളുടെ സൗകര്യത്തെപ്രതി മിക്കവാറും മാസങ്ങളിൽ സൗകര്യപ്രദമായ ദിവസം മണ്ണാർക്കാട്ടുള്ള ഒരു ക്ലബ്ബിൽ വച്ച് വി. കർബ്ബാന നടത്തുന്നു. അവിടെയുള്ള നമ്മുടെ ആളുകളും റോമൻ കത്തോലിക്കാ സഭാംഗങ്ങളായ റാഞ്ചിത്തൊഴിലാളികളും സഹകരിച്ച് ഒരു താല്ക്കാലിക ചാപ്പൽ പണിതിരുന്നതുകൊണ്ട് ഇനിയും അതിൽവച്ച് വി. കർബ്ബാന നടത്തുവാനുള്ള സൗകര്യമുണ്ട്. വിമ്പ്ളിഗഞ്ചിലും മണ്ണാർക്കാട്ടിലും ഓരോ സൺഡേസ്കൂളുകളും നടത്തിവരുന്നു.

പോർട്ടബ്ളയറിൽ നിന്നും 28 മൈൽ ദൂരമുള്ള ഒരു മലയാളി കുടിയേററ സ്ഥലമാണ് മയിലത്തിലക്. ഇവിടെയുള്ള അഞ്ചു ക്രിസ്തീയ കുടുംബങ്ങളിൽ മൂന്നെണ്ണം നമ്മുടെ സഭാംഗങ്ങളുടെതാണെങ്കിലും അവിടെ വി. കർബ്ബാന അർപ്പിക്കുന്നതിനുള്ള യാതൊരു സൗകര്യവും ഇതേവരെ ഉണ്ടായിട്ടില്ല. കാട്ടുമരത്തുണ്ടുകളെങ്കിലും ഉപയോഗിച്ച് ഒരു താല്ക്കാലിക ചാപ്പൽ അവിടെ ഉണ്ടാക്കിയാൽ കൊള്ളാമെന്നാഗ്രഹമുണ്ട്. സ്ഥലവാസികളുടെ പൂർണ്ണസഹകരണം ലഭിക്കുമെന്നുള്ള പ്രതീക്ഷയിൽ മുമ്പോട്ടുപോകുന്നു

മിഡിൽ ആൻഡമാനിൽ ഉൾപ്പെട്ട ലോംഗ് ഐലണ്ട് ഒരു പ്രത്യേക ദ്വീപാണ്. ഗവണ്മെൻറുസർവീസിലുള്ള നമ്മുടെ ഏതാനും ആളുകൾ അവിടെയുണ്ട്. റിപ്പോർട്ടുവർഷത്തിൽ ഒന്നിലധികം പ്രാവശ്യം അവിടെ കർബ്ബാന അർപ്പിച്ചു അവിടെയുള്ളവർ ചേർന്ന് ആഴ്ചതോറും പ്രാർത്ഥനായോഗം നടത്തിവരുന്നു. രണ്ടു മാസത്തിലൊരിക്കൽ അവിടെയുള്ള ആളുകളെ സന്ദർശിക്കുന്നതിനുള്ള സൗകര്യം ഇപ്പോൾ ലഭിച്ചിട്ടുണ്ട്.

'രംഗ'ത്തും നമ്മുടെ സഭാംഗങ്ങൾ ഉൾപ്പെട്ട ഏതാനും മലയാളി ക്രിസ്ത്യാനികളുണ്ട്. അവിടെയും പ്രാർത്ഥനായോഗം നടക്കുന്നുണ്ട്. ഇപ്പോൾ അവിടെയുള്ളവർക്കും കൂടി ബെട്ടാപ്പൂരിൽവന്ന് വി. കർബ്ബാനയിൽ സംബന്ധിക്കത്തക്കവിധം ബസ്സ് സൗകര്യംലഭിച്ചിട്ടുണ്ട്. റിപ്പോർട്ടു വർഷത്തിൽ പല പ്രാവശ്യം 'രംഗ'ത്തു പോകുന്നതിനും അവിടെയുള്ള ആളുകളെ സന്ദർശിക്കുന്നതിനും അവരുടെ ആതിഥ്യം സ്വീകരിക്കുന്നതിനും സാധിച്ചിട്ടുണ്ട്.

ബെട്ടാപ്പൂർ, മിഡിൽ ആൻഡമാനിലെ ഒരു മലാളി കുടിയേററസ്ഥലവും അനുദിനം പുരോഗമിച്ചു കൊണ്ടിരിക്കുന്ന ഒരു സ്ഥലവും അത്രെ. ഇവിടെ ഒരു ഓർത്തഡോക്സ് ദേവാലയം പണികഴിപ്പിക്കുന്നതിനും മററുമായി ഏതാനും ഏക്കർ സ്ഥലം കിട്ടുന്നതിനു വേണ്ടി ബ: എം. വി. ജോർജജച്ചൻ ഗവണ്മെൻറിലേക്ക് അപേക്ഷ സമർപ്പിച്ചിരുന്നു. സ്ഥലം കിട്ടിവരുവാനുള്ള കാലതാമസവും കിട്ടുന്നവനപ്രദേശം വെട്ടിത്തെളിച്ച് പള്ളി പണികഴിപ്പിക്കുന്നതിനുള്ള ബുദ്ധിമുട്ടുകളും പരിഗണിച്ച് തെങ്ങ്, കമുക്, വാഴ മുതലായ ദേഹണ്ഡങ്ങളോടുകൂടിയതും, ഒരു ചെറിയ കെട്ടിടം ഉൾക്കൊള്ളുന്നതും റോഡ്, ട്രാവൈലൈൻ എന്നിവയോട് ചേർന്നു കിടക്കുന്നതുമായ ഏകദേശം ഒരേക്കർ സ്ഥലം അതിന്റെ കൈവശക്കാരനോടു വിലയ്ക്കുവാങ്ങി, ഉണ്ടായിരുന്ന കെട്ടിടവും കൂടി ഉപയോഗിച്ച് മാർ തോമ്മാശ്ലീഹായുടെ നാമത്തിൽ ഒരു പള്ളി പണിതു് കഴിഞ്ഞ ഡിസംബർ 24—ാം തീയതി താല്ക്കാലിക കൂദാശനടത്തി. ക്രിസ്തുമസ്സ് ശുശ്രൂഷയും വി. കർബ്ബാനയും 25—ാം തീയതി അനുഷ്ഠിച്ചു. പിറേറദിവസം ഞായറാഴ്ചയും വി. കർബ്ബാന അർപ്പിക്കുകയും ഒരു വിവാഹം നടത്തുകയും ചെയ്തു. അതിന്റെ ശേഷം രണ്ടു മാസങ്ങളിൽ ഒരു ഞായറാഴ്ച വീതം അവിടെ വി. കർബ്ബാന അർപ്പിച്ചുവരുന്നു. ഇനിയും പള്ളിയുടെ സിമിൻറിടീൽ പെയിൻറിംഗ് മുതലായ പണികൾ തീരുവാനുണ്ടെങ്കിലും അടുത്ത ക്രിസ്തുമസ്സിനോടുകൂടി അതും തീരുമെന്നു വിചാരിക്കുന്നു. ഇത്രയും പെട്ടെന്ന് അവിടെ ഒരു ചെറിയ പള്ളിയെങ്കിലും വയ്ക്കുവാൻ സാധിച്ചതു് ആൻഡമാൻ മിഷ്യൻ ഫണ്ടിൽ നിന്നും ഇടവകമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് 1500 രൂപാ തന്നതുകൊണ്ടും മിഡിൽ ആൻഡമാനിലുള്ള നാനാജാതി മതസ്ഥരിൽ നിന്നും സംഭാവന ലഭിച്ചതുകൊണ്ടും ഏതാനും ആളുകളുടെ നിരന്തര പരിശ്രമം കൊണ്ടും എല്ലാവരുടെയും സഹകരണം കൊണ്ടുമാണ്. ഇപ്പോൾ അവിടെ നാലു് ഏക്കർ വനഭൂമി ഗവണ്മെൻറിൽ നിന്നും പള്ളിക്കുവേണ്ടി അനുവദിച്ച് ഉത്തരവു ലഭിച്ചിട്ടുണ്ട്. രണ്ടുവർഷത്തിനകം അതുപയോഗപ്പെടുത്തണമെന്നുള്ള വ്യവസ്ഥയിലാണ് സ്ഥലം ലഭിച്ചിരിക്കുന്നത്. അല്ലാത്തപക്ഷം ഗവണ്മെൻറ്, സ്ഥലം തിരിച്ചെടുക്കും. അതിനിടയാകാതെ അവിടെയുള്ള ആളുകളുടെ സഹകരണത്തോടുകൂടി—തിരുസഭയിൽ നിന്നും ആവശ്യമായ സഹായം ലഭിക്കുന്നപക്ഷം—അതുപയോഗപ്പെടുത്തുവാൻ കഴിഞ്ഞേക്കും. ഇവിടെയുള്ള കുട്ടികളുടെ സൗകര്യത്തെപ്രതി മൂന്നു സ്ഥലങ്ങളിൽ വച്ച് സൺഡേസ്കൂൾ നടത്തുന്നു. ബെട്ടാപ്പൂർ സെൻറ് തോമസ് ഓർത്തഡോക്സ് ദേവാലയമാണ് ആൻഡമാനിലെ ആദ്യത്തെ മലയാളി ദേവാലയമെന്നുള്ളതു പ്രത്യേകം പ്രസ്താവ്യമാണ്.

മായാബന്തർ നോർത്ത് ആൻഡമാന്റെ ഹെഡ് ക്വാർട്ടർ ആണ്. ഇവിടെ ഗവണ്മെൻറ് സർവ്വീസിൽ ജോലിചെയ്യുന്ന ഏതാനും ചെറുപ്പക്കാർ ഉണ്ട്. റിപ്പോർട്ടുവർഷത്തിൽ മൂന്നു പ്രാവശ്യം ഈ സ്ഥലം സന്ദർശിക്കുകയും വി. കർബാനഅർപ്പിക്കുകയും യോഗങ്ങൾ നടത്തുകയും ചെയ്തു. ഇവിടെ പ്രാർത്ഥനായോഗം ആരംഭിച്ചു തുടർന്നുവന്നുവെങ്കിലും ഇപ്പോൾ നടക്കുന്നില്ല. ഇപ്പോൾ അവിടെയുള്ള നമ്മുടെ ആ

ളുകളുടെ സംഖ്യയും വളരെ പരിമിതമാണ്.

സിക്കിപ്പൂരിലുള്ള കേരളപുരം, പോർട്ട ബ്ളയറിൽനിന്നും 150 മൈൽ ദൂരെ സ്ഥിതിചെയ്യുന്നു. കേരളാ സെററിലേഴ്സിന്റെ കൂട്ടത്തിൽ ഇപ്പോൾ നമുക്കവിടെ മൂന്നു കുടുംബങ്ങൾ ഉണ്ട്. കൂടാതെ ചില ഗവ. ജോലിക്കാരും അവിടെയുണ്ട്. ഏററവും ഭംഗിയായി നടക്കുന്ന ഒരു സൺഡേസ്കൂളും പ്രാർത്ഥനായോഗവും അവിടെയുണ്ടെന്നുള്ളതു് സന്തോഷകരമാണ്. രണ്ടു പ്രാവശ്യം ഈ സ്ഥലം സന്ദർശിക്കുകയും വി. കർബ്ബാന അർപ്പിക്കുകയും ചെയ്തു. ഇവിടെ ഒരു ചെറിയ പള്ളി വയ്ക്കുന്നതിനുള്ള ആഗ്രഹം താമസിയാതെ സഫലമായിത്തീരുമെന്നു പ്രതീക്ഷിക്കാം.

## കാർനിക്കോബർ

ബ. ജോർജ്ജച്ചന്റെ ഇവിടത്തെ പര്യടനവേളയിൽ സമയച്ചുരുക്കത്താൽ സന്ദർശിക്കാതെപോയ രണ്ടു സ്ഥലങ്ങളായിരുന്നു കേരളപുരവും കാർനിക്കോബറും. നിക്കോബർ ഗ്രൂപ്പിൽപെട്ട കാർനിക്കോബർ വളരെ പ്രാധാന്യമർഹിക്കുന്ന ഒരു ദ്വീപാണ്. പോർട്ട്ബ്ളയറിൽനിന്നും 120 മൈൽ അകലെ സ്ഥിതിചെയ്യുന്ന ഈ ദ്വീപുവാസികളായ നിക്കോബാറികളെല്ലാം ഈ നൂററാണ്ടിന്റെ ആരംഭത്തിൽ ക്രിസ്തുമതം സ്വീകരിച്ചവരാണ്. സത്യസന്ധരും ബലിഷ്ഠരും സാധുശീലരുമായ നിക്കോബാറികൾക്ക് ഓരോ വില്ലേജിലും പള്ളിയും അവരുടെ പട്ടക്കാരും ആദ്യക്രിസ്ത്യാനിയായ ബിഷപ്പ് ജോൺ റിച്ചാർഡ്സനും ഉണ്ട്. പ്രായാധിക്യത്തിലെത്തിയിരിക്കുന്ന ബിഷപ്പ് കഴിഞ്ഞ മാർച്ചിൽ ഔദ്യോഗികസ്ഥാനത്തുനിന്നു വിരമിച്ചുവെങ്കിലും ഇന്നും തന്റെ സ്വജനങ്ങളുടെ എല്ലാ പ്രകാരത്തിലുമുള്ള ഉന്നമനത്തിനുവേണ്ടി അവിശ്രമം പരിശ്രമിച്ചുകൊണ്ടിരിക്കുന്നു. എന്റെ പ്രഥമ സന്ദർശനവേളയിൽതന്നെ ബിഷപ്പിനെ കാണുന്നതിനും പരിചയപ്പെടുന്നതിനും ഇടയായി. നമ്മുടെ ആരാധനക്കായും യോഗങ്ങൾക്കായും അവരുടെ പള്ളി ഉപയോഗിക്കുന്നതിനു് ബിഷപ്പ് അനുവദിച്ചിട്ടുണ്ട്. ഇവിടെ നമ്മുടെ ചുരുക്കം ആളുകളേ ഉള്ളുവെങ്കിലും അവർ വളരെ തീക്ഷ്ണതയോടുകൂടി ആത്മീയകാര്യങ്ങളിൽ പങ്കെടുത്തുവരുന്നു. ഇവിടെ എല്ലാ ആഴ്ചയിലും പ്രാർത്ഥനായോഗങ്ങൾ നടക്കുന്നു. ഇതിനോടകം രണ്ടു പ്രാവശ്യമേ ഈ സ്ഥലം സന്ദർശിക്കുന്നതിനു സാധിച്ചുള്ളു.

ഓരോ സ്ഥലത്തും ചെല്ലുമ്പോൾ അവിടെയുള്ള മലയാളി ഭവനങ്ങൾ സന്ദർശിക്കുകയും വൈകിട്ടു് പ്രാർത്ഥനായോഗങ്ങൾ നടത്തുകയും, വി. കർബ്ബാന അർപ്പിക്കുകയും, വേദപുസ്തകം നമസ്ക്കാരപ്പുസ്തകം മുതലായവ ആവശ്യമുള്ളവർക്കു കൊടുക്കുകയും, 'മലങ്കരസഭാ' മാസിക മുതലായവ വരുത്തി വായിക്കുവാൻ വേണ്ട പ്രേരണ കൊടുക്കുകയും ചെയ്യുന്നതിനും പുറമെ, വി. കുമ്പസാരത്തിലേക്കും, കർബ്ബാനാനുഭവത്തിലേക്കും ആളുകളെ കൊണ്ടുവരുന്നതിനു കഴിവതു പരിശ്രമിക്കുകയും ചെയ്തുവരുന്നു. പോർട്ട്ബ്ളയർ ഇടവകയുടെ ആഭിമുഖ്യത്തിൽ ഒരു ജീവകാരുണ്യഫണ്ടു് ആരംഭിച്ചു പ്രവർത്തിച്ചുവരുന്നുണ്ട്.

## അടിയന്തിരാവശ്യങ്ങൾ

പോർട്ട്ബ്ളയറിൽ ഒരു പള്ളിയും ഹോസ്റ്റലും പാഴ്സണേജും ഉണ്ടാകേണ്ട അടിയന്തിരാവശ്യമാണ് ഇപ്പോൾ ഉള്ളതു്. ഇവിടെയുള്ള സ്ഥലം മുഴുവൻ ഗവണ്മെൻറുവകയായതുകൊണ്ട് ഏതു കാര്യത്തിനും ഗവണ്മെൻറിൽനിന്നും സ്ഥലം അനുവദിച്ചുകിട്ടിയേ മതിയാവൂ. മുനിസിപ്പൽ അതിർത്തികളിൽ സൗകര്യമായ ഒരു സ്ഥലം പള്ളി ആവശ്യത്തിനുവേണ്ടി കിട്ടുന്നതിനായി, ബ. ജോർജ്ജ് അച്ചൻ വന്നപ്പോൾ മുതൽ പരിശ്രമം തുടങ്ങിയതാണ്. കഴിഞ്ഞ ഒരു വർഷക്കാലത്തെ നിരന്തര പരിശ്രമഫലമായി സ്ഥലം ഏതാണ്ട് അനുവദിച്ചു കിട്ടാറായ പരിതസ്ഥിതിയിൽ എത്തിയിട്ടുണ്ട്. ഒന്നു രണ്ടു മാസത്തിനകം ഓർഡർ കിട്ടുമെന്ന പ്രതീക്ഷയിൽ പള്ളിക്കു് പ്ലാനും ഉണ്ടാക്കി പണി ആരംഭിക്കുവാൻ കാത്തിരിക്കുകയാണ്. മാതൃസഭ ഞങ്ങളെ ഇക്കാര്യത്തിൽ അകമഴിഞ്ഞു സഹായിക്കുമെന്നുള്ള പ്രതീക്ഷയിലാണു് മുൻപോട്ടു പോകുന്നതു്. ഇവിടെയുള്ളവരെക്കൊണ്ടുതന്നെ ഒരു പള്ളി പണികഴിപ്പിക്കുന്നതിനോ, അനുദിനാവശ്യങ്ങൾ നിറവേററിക്കൊണ്ടുപോകുന്നതിനോ സാധിക്കുകയില്ലെന്നുള്ള സംഗതി മനസ്സിലാക്കിയിട്ടാണ് ബ. എം. വി. ജോർജ്ജച്ചൻ ആൻഡമാൻ മിഷ്യൻ ഫണ്ടു് രൂപീകരിച്ചു പ്രവർത്തിച്ചുപോരുന്നതു്. ബ. അച്ചന്റെ പ്രസ്താവനയ്ക്കു് ആശാവഹമായ മറുപടി ലഭിച്ചുകൊണ്ടിരിക്കുന്നു എന്നുള്ള വാർത്തയാണ് ഞങ്ങളെ ധൈര്യചിത്തരാക്കുന്നതു്. പണി ആരംഭിക്കുമ്പോൾ പണവും വന്നുകൊള്ളുമെന്ന് കഴിഞ്ഞ ഏഴ വർഷക്കാലത്തെ എന്റെ പുതുപ്പാടി ബാലഭവനപ്രവർത്തനങ്ങൾകൊണ്ടു മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്. 'സ്വർഗ്ഗത്തിലെ ദൈവം കാര്യം സാധിപ്പിക്കും, ആകയാൽ അവന്റെ ദാസന്മാരായ ഞങ്ങൾ എഴുന്നേററു പണിയും'.

സാമ്പത്തികമായി ഈ ഇടവകകൾ സ്വയം പര്യാപ്തതയിലെത്തണമെങ്കിൽ ഇനിയും കുറച്ചു കാലങ്ങൾ കൂടി കഴിയേണ്ടിയിരിക്കുന്നു. നാട്ടിലുള്ള നമ്മുടെ ഇടവകകളുമായി താരതമ്യപ്പെടുത്തുവാൻകൂടി നിവൃത്തിയില്ലാത്ത സ്ഥിതിയാണിവിടെയുള്ളതു്. ഇവിടെ അംഗസംഖ്യ വളരെ കുറവ്, ഉള്ളവർതന്നെ വിവിധ സ്ഥലങ്ങളിൽ ചിതറിപ്പാർക്കുന്നു, യാത്രാസൗകര്യങ്ങൾ അപര്യാപ്തം. തന്മൂലം കൃത്യസമയത്തു് നമ്മുടെ ആളുകളെ സമീപിക്കുവാൻ സാധിക്കാതെവരുന്നു. മിക്കവാറും എല്ലാവരും തന്നെ താഴ്ന്ന ശമ്പളക്കാർ. വർദ്ധിതമായ ചെലവു താങ്ങാൻ നിവൃത്തിയില്ലാതെ ഇവർ കഷ്ടപ്പെടുകയാണ്. എങ്കിലും തങ്ങളുടെ കഴിവനുസരിച്ചും കഴിവിൽ കൂടുതലും ഇന്നു് ഇടവകക്കാര്യങ്ങൾക്കുവേണ്ടി ചെലവഴിക്കുന്നു. പോർട്ട ബ്ളയറിലുള്ളവരാണ് ഇക്കാര്യത്തിൽ കൂടുതൽ ത്യാഗം അനുഷ്ഠിക്കുന്നതു്.

ഇവിടത്തെ സഭാപ്രവർത്തനങ്ങളുടെ വിജയത്തിനാവശ്യമായ അനുഗ്രഹാശീർവ്വാദങ്ങൾ തന്നുകൊണ്ടിരിക്കുന്ന പ. ബാവാ തിരുമേനിയോടും തക്ക സമയത്തു വേണ്ട സഹായങ്ങളും ഉപദേശനിർദ്ദേശങ്ങളും തന്നു് അനുഗ്രഹിച്ചുകൊണ്ടിരിക്കുന്ന ഇടവക മെത്രാപ്പോലീത്താ നി. വ. ദി. ശ്രീ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയോടും ബ. എം. വി. ജോർജ്ജച്ചനോടും ഞങ്ങൾക്കുള്ള കൃതജ്ഞത രേഖപ്പെടുത്തുന്നു. തങ്ങളുടെ ദേവാലയങ്ങൾ ആരാധനയ്ക്കും മററും അനുവദിച്ചു തന്നുകൊണ്ടിരിക്കുന്ന ബിഷപ്പ് ജോൺ റിച്ചാർഡ്സൺ, ബിഷപ്പ് എം. ഡി. ശ്രീനിവാസൻ എന്നിവരോടുള്ള നന്ദിയും വളരെയാണ്. ആൻഡമാൻ മിഷ്യനെ സഹായിച്ചുകൊണ്ടിരിക്കുന്ന വ്യക്തികളോടും ഇടവകകളോടും ഇവിടെയുള്ള സഭാംഗങ്ങൾ എന്നാളും കടപ്പെട്ടവരാണ്. ഇവിടത്തെ ആത്മീയ പ്രവർത്തനങ്ങളിൽ എല്ലാവിധമായ സഹായസഹകരണങ്ങളും തന്നുകൊണ്ടിരിക്കുന്ന ഇവിടെയുള്ള യുവജനങ്ങളുടെ സേവനമനസ്ഥിതിയെയും അഭിനന്ദിക്കുന്നു. ഓരോ കേന്ദ്രങ്ങളിലും പലരുടെയും പേരുകൾ എടുത്തുപറയുവാനുണ്ടെങ്കിലും വിസ്തരഭയത്താൽ അതിനു തുനിയുന്നില്ല. ഇവിടെ ആരംഭിച്ചിരിക്കുന്ന വേല ശക്തിപ്പെട്ടുമുമ്പോട്ടുപോകുന്നതിനും, അതുദൈവരാജ്യവർദ്ധനവിനും ആത്മാക്കളുടെ രക്ഷയ്ക്കും മുഖാന്തിരമായിത്തീർന്നു് ദൈവതിരുനാമം മഹത്വപ്പെടുന്നതിനും ഇടയാകുവാൻ ഏവരുടെയും പ്രാർത്ഥനാസഹായങ്ങൾ അഭ്യർത്ഥിച്ചുകൊണ്ടു് ഈ റിപ്പോർട്ട സമർപ്പിച്ചുകൊള്ളുന്നു.



വേദധ്യാനം: മർക്കൊ. 8: 27–33

# "ഞാൻ ആർ എന്നു നിങ്ങൾ പറയുന്നു?"

(ഫാദർ ഇ. പി. ജേക്കബ് ബി. എ. ബി. എൽ. എൽ. ററി. ബി. ഡി.)

ഉപദേശത്തിൽ ശക്തിമാനും വീര്യപ്രവൃത്തികളാൽ അതിശ്രേഷ്ഠനുമായ ഒരു ദൈവികമനുഷ്യനായിട്ടു മാത്രമേ യേശുവിനെ ആരംഭത്തിൽ ശിഷ്യന്മാർ ധരിച്ചിരുന്നുള്ളു. തന്റെ മഹനീയമായ ജീവിതോദ്ദേശവും ആയതിന്റെ നിർവ്വഹണത്തിൽ താൻ അനുഭവിക്കേണ്ടിയിരുന്ന പങ്കപ്പാടുകളും മററും മനസ്സിലാക്കുന്നതിനുപോലും അവർക്കു പ്രാപ്തിയുണ്ടായിരുന്നില്ല. ഉദ്ബോധകസംഗതികൾ ക്രമേണ അവരെ മനസ്സിലാക്കണമെന്നുള്ള ആഗ്രഹത്തോടുകൂടി പീലിപ്പോസിന്റെ കൈസര്യായിലേക്ക് അവരെ കൂട്ടിക്കൊണ്ടുപോയി. വഴിമദ്ധ്യേ താൻ ക്രൂശിന്റെ മർമ്മത്തെ അവർക്കു വെളിപ്പെടുത്തിക്കൊടുക്കുന്നു. തന്നെപ്പററിയുള്ള മററുള്ളവരുടെ അഭിപ്രായത്തിൽ ആരംഭിച്ച്, അവരുടെ സ്വന്ത അഭിപ്രായമെന്തെന്നു വ്യക്തമാക്കിയശേഷം മിശിഹാ എന്ന നിലയിൽ മററുള്ളവർക്കുവേണ്ടി സ്നേഹപുരസ്സരം തന്നെത്തന്നെ ഒരു ദഹനബലിയായി അർപ്പിക്കേണ്ടിയിരിക്കുന്നു എന്നു സ്പഷ്ടമാക്കുന്നു.

'ഞാൻ ആർ എന്നു നിങ്ങൾ പറയുന്നു' എന്നു ശിഷ്യന്മാരോടുള്ള ചോദ്യം എല്ലാവിനാഴികയിലും നമ്മോടു ചോദിക്കപ്പെടുന്ന ഒരു സർവ്വപ്രധാനമായ ചോദ്യം തന്നെ ആകുന്നു. മററുള്ള

# ട്രസ്റ്റിയും കൈക്കാരനും

(ഒരു വികാരി)

നമ്മുടെ സഭയിലെ പള്ളിഭരണത്തിലെ നീക്കംവരാത്ത സംജ്ഞകളാണു് ട്രസ്റ്റിയെന്നും കൈക്കാരനെന്നുമുള്ള സംബോധനകൾ. ഒരു പള്ളിയുടെ ഭരണത്തെ സംബന്ധിച്ചിടത്തോളം മെത്രാപ്പോലീത്താ, വികാരി, ട്രസ്റ്റി അഥവാ കൈക്കാരൻ എന്നീ മൂന്നു സ്ഥാനങ്ങളിലായിട്ടാണല്ലൊ അധികാരങ്ങൾ സ്ഥിതിചെയ്യുന്നതു്. വികാരിമാരെ പട്ടം കൊടുക്കുന്നതും നിയമിക്കുന്നതും, കൈക്കാരന്മാരായി തെരഞ്ഞെടുക്കുന്നവരെ അംഗീകരിച്ച കല്പന മൂലം നിയമിക്കുന്നതും മെത്രാപ്പോലീത്തായാണു്. ഇതിൽ ട്രസ്റ്റിയെന്നും കൈക്കാരനെന്നും പറയപ്പെടുന്ന പദങ്ങളെ സംബന്ധിച്ചുള്ള അർത്ഥവ്യാപ്തി പലപ്പോഴും അസ്പഷ്ടമായിട്ടാണു കിടക്കുന്നതു്. ട്ര

---

വരുടെ അഭിപ്രായം അറിഞ്ഞതുകൊണ്ടോ, അല്ലെങ്കിൽ ക്രിസ്തുവിനെപററിയുള്ള സഭയുടെ പൊതുവായവിശ്വാസം മനസ്സിലാക്കിയതുകൊണ്ടോ, തന്റെ ദൈവത്വത്തെയും മനുഷ്യത്വത്തെയും പററിയുള്ള മർമ്മങ്ങൾ ഗ്രഹിച്ചതുകൊണ്ടോ മാത്രം കാര്യമായില്ല. വ്യക്തികൾ എന്ന നിലയിൽ നാം ഓരോരുത്തരും നമ്മുടെ ജീവിതത്തിൽ ക്രിസ്തുവിനു് എന്തു സ്ഥാനമാണു കൊടുത്തിരിക്കുന്നതു് എന്നുള്ളതാണു കാര്യമായ സംഗതി. നമ്മുടെ ജീവിതത്തെ പൂർണ്ണമായി തങ്കൽ സമർപ്പിച്ചിട്ടു് തന്റെ അടിമത്വം നാം സ്വീകരിച്ചിട്ടുണ്ടോ? പ്രയാസങ്ങളും പരീക്ഷകളും വരുമ്പോൾ തന്നിൽ നാം അഭയം പ്രാപിക്കുന്നുണ്ടോ? നമ്മുടെ എല്ലാ ആവശ്യങ്ങൾക്കും താൻ മതിയായവനാണെന്നുള്ള പൂർണ്ണവിശ്വാസം നമുക്കുണ്ടോ? അവൻ നമ്മെ നിരന്തരമായി പരിപാലിക്കയും കൈത്താങ്ങൽതന്നു ദിവസേന നടത്തുകയും ചെയ്യുന്നതായിട്ടുള്ള അനുഭവം നമുക്കുണ്ടോ? നമ്മുടെ ഹൃദയത്തിൽ, തന്നെ നാഥനായി നാം വരിച്ചിട്ടുണ്ടോ? അതോ താൻ വെറും ദൃഷ്ടാന്തമായിട്ടു മാത്രമാണോ സ്ഥിതിചെയ്യുന്നതു്? തന്നെ നമ്മുടെ സ്നേഹിതനും ഗുരുവും യജമാനനും രക്ഷിതാവും സങ്കേതവുമായി നാം സ്വീകരിക്കാത്തപക്ഷം ക്രിസ്ത്യാനികളെന്ന പേരിനുപോലും നാം അർഹരാകുന്നതല്ല.

നമ്മുടെ നാഥൻ ക്രിസ്തുവാകുന്നു എന്നു പത്രോസ് ഏററുപറഞ്ഞെങ്കിലും, ക്രിസ്തു എന്ന നിലയിൽ മററുള്ളവരുടെ ഭാരങ്ങളെ താൻ വഹിക്കേണ്ടതാണെന്നുള്ളസത്യം അവൻ വിസ്മരിച്ചുകളഞ്ഞു. അതിനാൽ താൻ മരിക്കേണ്ടിയിരിക്കുന്നു എന്നുള്ള വാർത്ത അവനു മർമ്മഭേദകമായിതോന്നി. പക്ഷെ, ദൈവം സ്നേഹമാകുന്നു എന്നും സ്നേഹത്തിനു കഷ്ടതകൾ ഉണ്ടെന്നുമുള്ള വസ്തുത ചിന്തിക്കുമ്പോൾ, യെശായാ പറയുന്നതുപോലെ ദൈവത്തിനു നമ്മുടെ കഷ്ടതകളിൽ നമ്മോടൊന്നിച്ചു കഷ്ടപ്പെടാതിരിക്കാൻ സാധിക്കുന്നതല്ല എന്നു വ്യക്തമാകുന്നതാണു്. സ്വയം വെടിഞ്ഞു മററുള്ളവരെ സ്നേഹിക്കയും, സ്നേഹത്തെപ്രതി എല്ലാവിധത്യാഗങ്ങളും സ്വയം വരിക്കയും ചെയ്യുക എന്നതു ദൈവിക ലക്ഷണമാണു്, 'അവൻ മററുള്ളവരെ രക്ഷിച്ചു, തന്നെത്താൻ രക്ഷിപ്പാൻ കഴിയുന്നതുമല്ല.' ഈ വിധത്തിൽ ചിന്തിക്കുമ്പോൾ മാത്രമേ കർത്താവിന്റെ കുരിശിന്റെ മാഹാത്മ്യം ഇന്നതെന്നും: ലോകത്തെ രക്ഷിച്ച സാക്ഷാലുള്ള കുരിശു് ദൈവത്തിന്റെ സ്നേഹസംപൂർണ്ണമായ ഹൃദയത്തിൽ തന്നെയാണു സ്ഥിതിചെയ്യുന്നതെന്നും മനസ്സിലാക്കുവാൻ സാധിക്കയുള്ളു. സ്നേഹവും കഷ്ടതയും തമ്മിലുള്ള ഈ അവിഭക്തമായ ബന്ധത്തെ ശരിയായി ഗ്രഹിച്ചിട്ടില്ലാത്ത ഒരുവനും ക്രിസ്തുവിനെ അനുകരിപ്പാൻ സാധിക്കുന്നതല്ല. 'സ്നേഹിതർക്കുവേണ്ടി ജീവനെ കൊടുക്കുന്നതിലും വലിയ സ്നേഹമില്ല'. ഇപ്രകാരം ജീവനെ മററുള്ളവർക്കുവേണ്ടി വെടിയുക എന്നതു് ദൈവികമാകയാൽ, പരന്മാർക്കുവേണ്ടിത്യാഗം അനുഷ്ഠിക്ക എന്നതു് ഈ ദൈവിക അവകാശത്തിനു നമ്മെ പങ്കാളികളാക്കുന്നതു കൂടാതെ ലോകരക്ഷസ്സുവേണ്ടിയുള്ള ദൈവത്തിന്റെ വേലയിൽ നമ്മെ അവകാശികളാക്കുക കൂടെയാണു ചെയ്യുന്നതു്. ഈ മർമ്മം നാം മനസ്സിലാക്കിയിരുന്നുവെങ്കിൽ സുവിശേഷത്തെ പ്രതിയുള്ള കഷ്ടതകൾ നമുക്കൊരാനന്ദമായി രൂപാന്തരപ്പെടുകയും അതിനായി അനേകർ ഉദ്യുക്തരാകുകയും ചെയ്യുമായിരുന്നു. നേരേമറിച്ചു നാം അതിലേക്കു കടക്കുന്നില്ലെന്നു തന്നെയല്ല, ആയതിലേക്കു സന്നദ്ധതയുള്ളവരെ പത്രോസ് ചെയ്തതുപോലെ, പിന്നോക്കം തിരിക്കയുമല്ലയോ ചെയ്യുന്നതു്?

—0—



സ്റ്റിയെന്നുള്ളതു് ഒരേ ആശയത്തിന്റെ ഇംഗ്ലീഷും, കൈക്കാരനെന്നുള്ളതു് മലയാളവുമായി ചിലർ ധരിച്ചിട്ടുണ്ടു്! ആ ധാരണ ശരിയാണോ എന്നു സംശയിക്കുന്നു. ട്രസ്റ്റി (trustee) എന്നുപറഞ്ഞാൽ ട്രസ്റ്റുവസ്തുക്കളുടെ ഉദ്ദേശപ്രകാരമുള്ള വിനിയമനം സംബന്ധിച്ചു് പരിപൂർണ്ണാധികാരമുള്ളയാൾ എന്നാണർത്ഥമെന്നു തോന്നുന്നു. കൈക്കാരൻ എന്നു പറഞ്ഞാൻ വികാരിയുടെയും പൊതുയോഗത്തിന്റെയും നിർദ്ദേശപ്രകാരം മാത്രം വസ്തുവകകൾ കൈകാര്യം ചെയ്യുവാൻ ചുമതലപ്പെടുന്നവൻ എന്ന ആശയമാണു് ഉള്ളതായികാണുന്നതു്. മലങ്കരസഭയിലെ കീഴ്നടപ്പും പാരമ്പര്യവും ഏകദേശം ആ രൂപത്തിലുള്ളതാണെന്നുകാണാം. കൈക്കാരനെ ട്രസ്റ്റി ആക്കിയാൽ കൈക്കാരന്റെ മട്ടും വിധവും എല്ലാം മാറുന്നതാണു്.

Trustee എന്ന സംജ്ഞകൊണ്ടു ട്രസ്റ്റുവസ്തുക്കളുടെ ഉദ്ദേശപ്രകാരമുള്ള വിനിയമനം സംബന്ധിച്ചു് പരിപൂർണ്ണാധികാരമുള്ളയാൾ എന്ന നിഗമനം ശരിയെങ്കിൽ കൈക്കാരൻ മാത്രമല്ല ട്രസ്റ്റിയായിരിക്കുന്നതെന്നു സിദ്ധിക്കുന്നു. വികാരിയും മെത്രാപ്പോലീത്തായും കൂടെ അതിൽ ചുമതലപ്പെട്ടിരിക്കുന്നതിനാൽ അവരും സ്ഥാനന്യായേന ട്രസ്റ്റികളാണെന്നു വന്നുകൂടുന്നു. അവരെ ട്രസ്റ്റികളായി കണക്കാക്കാതെയും അതേസമയം കൈക്കാരനെമാത്രം ട്രസ്റ്റിയായി കണക്കാക്കുകയും ചെയ്യുന്നുവെങ്കിൽ വികാരി കൈക്കാരന്റെ ആജ്ഞാനുവർത്തിയും ശമ്പളക്കാരനുമാണെന്നുള്ള ധ്വനിക്കു് സാംഗത്യമുണ്ടാകും. ഒരുപക്ഷേ അതുകൊണ്ടായിരിക്കാം പല സ്ഥലങ്ങളിലും ആ വിധത്തിലുള്ള ദുരനുഭവങ്ങളെ വികാരിമാർ നേരിടേണ്ടിവരുന്നതു്. കൈക്കാരൻ എന്ന നിലവിട്ടിട്ടു് ട്രസ്റ്റിയെന്നുള്ള പദവിയിലേക്കു കയറിക്കഴിഞ്ഞാൽ, വികാരിയിൽ അടങ്ങിയിരിക്കുന്ന ട്രസ്റ്റിസ്ഥാനത്തോടുള്ള വിധേയത്വം അംഗീകരിക്കാതിരിക്കുന്ന കാലത്തോളം അഥവാ ആ വിധേയത്വം നിർവചിക്കപ്പെടാത്തിടത്തോളംകാലം, കുഴഞ്ഞ പ്രശ്നങ്ങളുടെ ഒരു കലവറയായി ട്രസ്റ്റിഷിപ്പ് എന്ന ഉദ്യോഗം പരിണമിക്കുന്നതാണു്. പ്രത്യേകിച്ചു് ശമ്പളവും സ്ഥലംമാററവും നിലവിലിരിക്കുന്ന പരിതസ്ഥിതിയിൽ ഒരുവികാരി, ട്രസ്റ്റിയെന്നറിയപ്പെടുന്ന കൈക്കാരന്റെ ആജ്ഞാനുവർത്തിയായി പരിണമിക്കുന്ന ജുഗുപ്സാവഹമായ ബന്ധം ഒഴിവാക്കണമെന്നിരുന്നാൽ, മെത്രാപ്പോലീത്തായിലും, വികാരിയിലും കൈക്കാരനിലും അന്തർഭവിച്ചിരിക്കുന്ന Trusteeship എവക്കും വ്യക്തമാകേണ്ടതും ഈ മൂന്നു പേരും തമ്മിലുള്ളബന്ധം നിർവചിക്കപ്പെടേണ്ടതും പ്രശ്നപരിഹാരത്തിനു് അത്യാവശ്യമാണു്.

കൈക്കാരന്മാർ മാത്രമാണു് Trusteeകളെങ്കിൽ അവരുടെ ആജ്ഞാനുവർത്തികളായി പ്രവർത്തിക്കുവാൻ തക്കവണ്ണം വികാരിമാരാകുവാനും പട്ടക്കാരാകുവാനും അഭിമാനബോധമോ സ്വയരക്ഷാബോധമോ ഉള്ള ആരും മുന്നോട്ടുവരുമെന്നു തോന്നുന്നില്ല. മുതലാളി തൊഴിലാളിക്കു ശമ്പളം കൊടുക്കുമ്പോഴുള്ള ചേതോവികാരം അല്ല വികാരി ശമ്പളം പററുമ്പോൾ കൈക്കാരനു് ഉണ്ടാകേണ്ടതു്. കാരണം വികാരി കൈക്കാരനുവേണ്ടി പ്രത്യേകം എന്തെങ്കിലും ചെയ്കയോ കൈക്കാരൻ അയാളുടെ സ്വന്തം പണം എടുത്തു കൊടുക്കുകയോ അല്ല ചെയ്യുന്നതു്. കൈക്കാരൻ ട്രസ്റ്റിയാണെങ്കിൽ അതിലുപരിയായി ട്രസ്റ്റിയായിരിക്കുന്ന വികാരി അദ്ദേഹത്തിനവകാശപ്പെട്ട അംശം എടുക്കുന്നുവെന്നുള്ളതാണു് ശമ്പളം പററുന്നതിൽ അടങ്ങിയിരിക്കുന്ന തത്വം. അതു് പലയിടങ്ങളിലും വിസ്മരിക്കപ്പെടുന്നതായി കാണുന്നതു് കാര്യങ്ങൾ വിവേചിച്ചറിയുന്നതിലുള്ള അജ്ഞത നിമിത്തമാണു്. ഏതെങ്കിലും എപ്പിസ്കോപ്പൽ സഭകളിലോ, വെറും ഇവാൻജലിൽ സഭകളിൽ പോലുമോ, Democracy ശക്തിപ്പെട്ടിരിക്കുന്ന ക്രിസ്തീയസമൂഹങ്ങളിലോ വൈദികജോലി നിർവഹിക്കുന്നവർതന്നെയും കൂലിക്കാരുടെയൊ, ആജ്ഞാനുവർത്തികളുടെയൊ നിലയിലേക്കു നിപതിക്കുന്നതായികാണുന്നില്ല. അതേസമയം എപ്പിസ്കോപ്പൽ സഭയാണെന്നു വമ്പുപറയുന്ന സുറിയാനി സഭയിൽ വൈദികർ കൈക്കാരന്റെ വാതില്ക്കൽ ചെന്നു മുട്ടേണ്ടിവരുന്നതു് എത്ര ഗൗരവതരമായപ്രശ്നമായിരിക്കുന്നു! പൊതുയോഗവും, കമ്മററിയും, നടത്തുന്നതിനു വികാരിയുടെ ആവശ്യമില്ലെന്നുപോലും ധരിച്ചവശായിട്ടുള്ള 'ജനായത്ത'ക്കാർ കാണപ്പെട്ടേന്നു വന്നേക്കാം. കൈക്കാരനു പൊതുയോഗത്തോടാണു് ഉത്തരവാദിത്വമെന്നും വികാരിയോടോ മെത്രാപ്പോലീത്തായോടോ ഉത്തരവാദിത്വം ഇല്ലെന്നും ചിന്തിക്കുന്നവർ കണ്ടേക്കാം. ചിലസ്ഥലങ്ങളിലെ ദുഷിച്ച പരിചയങ്ങളാണിവ. അതു കൊണ്ടു് കൈക്കാരൻ എന്ന പദത്തിനു Trustee എന്ന വിവക്ഷ ശരിയോ എന്നു് സംശയാസ്പദമായിരിക്കുന്നു. Trustee എന്നപദത്തിൽ അടങ്ങിയിരിക്കുന്ന അർത്ഥപ്രകാരം അതുപയോഗിക്കുകയാണെങ്കിൽ വികാരിയും മെത്രാപ്പോലീ

# പരിശുദ്ധന്മാരുടെ പരിശിഷ്ടങ്ങൾ

(തുടർച്ച)

(തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ)

## തിരുശേഷിപ്പുകൾ ദൈവശക്തിവാഹികളാകുന്നു

പരിശുദ്ധന്മാരുടെ പരിശിഷ്ടങ്ങൾ എന്നു പറയുമ്പോൾ അവരുടെ തിരുശേഷിപ്പുകൾ എന്നു നാം മനസ്സിലാക്കേണ്ടതാണ്. അവരുടെ ഭൗതികാവശിഷ്ടങ്ങൾ, അവയുടെ സാമീപ്യംമൂലം പരിപൂതമാക്കപ്പെട്ട കബറിടങ്ങൾ, ജീവിച്ചിരുന്നപ്പോൾ അവർ ഉപയോഗിച്ചിരുന്ന വസ്ത്രങ്ങൾ ആദിയായവയാണ് തിരുശേഷിപ്പുകളായി പരിഗണിക്കപ്പെട്ടുവരുന്നത്. പരിശുദ്ധന്മാരെ അവരർഹിക്കുന്ന ഭക്ത്യാദരവുകളോടെ ബഹുമാനിക്കേണ്ടത് ആവശ്യമാണെന്നു നാം മനസ്സിലാക്കിക്കഴിഞ്ഞു. അപ്രകാരംതന്നെ ദൈവത്തിന്റെ സാന്നിദ്ധ്യമുള്ള സ്ഥലങ്ങളും ബഹുമാനിക്കപ്പെടണമെന്നും നാം ഗ്രഹിക്കുകയുണ്ടായി. ഇതിൽനിന്നും പരിശുദ്ധന്മാരുടെ തിരുശേഷിപ്പുകളും ദൈവികമായി കരുതപ്പെടുകയും സമീപിക്കപ്പെടുകയും ചെയ്യണമെന്ന് പ്രത്യേകം പറയേണ്ട ആവശ്യമില്ലല്ലോ. എങ്കിലും പിന്നാലെ ഉദ്ധരിക്കുന്ന വേദഭാഗങ്ങൾ ആയതു കൂടുതൽ വ്യക്തമാക്കുമെന്നുള്ളതിനാൽ അതിലേക്കു കടക്കുകയാണ്. പരിശുദ്ധന്മാർ ദൈവത്തെ വഹിക്കുന്നവരാകുന്നു. അതുകൊണ്ട് അവരുടെ തിരുശേഷിപ്പുകളും ദൈവശക്തിവാഹികളാകുന്നു. They are good conductors of the Divine grace. എന്നാൽ പാപപൂർണ്ണമായ ജീവിതം നയിക്കുന്നവർക്ക് ഈ പദവി അപ്രാപ്യമാണ്. ഒരു വ്യക്തിപോലും നശിച്ചുപോകുവാൻ ദൈവം ഒരിക്കലും ഇഷ്ടപ്പെടുന്നില്ല എന്നുള്ളത് എല്ലാവരും തന്റെ മക്കളായിത്തീരണമെന്നുള്ള തന്റെ ആഗ്രഹത്തെ വിളിച്ചറിയിക്കയാണ്.

## രക്തവാർച്ചക്കാരി സ്ത്രീ സൗഖ്യമാകുന്നു

കർത്താവ് തന്റെ ഇഹലോകവാസകാലത്ത് എത്രയെത്ര അത്ഭുതങ്ങളാണു ചെയ്തിട്ടുള്ളത്! തന്റെ വചനംകൊണ്ടും സ്പർശനംകൊണ്ടും ആജ്ഞകൊണ്ടും വിവിധ രോഗികൾ സൗഖ്യമായിട്ടുള്ളതും പിശാചുബാധിതരിൽ നിന്ന് പിശാചുക്കൾ പുറപ്പെട്ടു പോയിട്ടുള്ളതും മരിച്ചവർ ഉയിർത്തെഴുന്നേറ്റിട്ടുള്ളതും നാം വായിച്ചിട്ടുണ്ട്. മാത്രമല്ല, താൻ ആധികാരികമായി കല്പിക്കുമ്പോൾ കാറ്റും കടലുംകൂടി തന്നെ അനുസരിക്കുന്നില്ലേ? ലോകത്തിന് അസാദ്ധ്യമായ കാര്യങ്ങൾ കർത്താവിന് എത്ര നിഷ്പ്രയാസമാണ്. 'പന്ത്രണ്ടു സംവത്സരമായി രക്തസ്രവമുള്ളവളായി പല വൈദ്യന്മാരാലും ഏറിയോന്നു സഹിച്ച് തനിക്കുള്ളതൊക്കെയും ചെലവഴിച്ചിട്ടും ഒട്ടും ഭേദം വരാതെ ഏററവും പരവശയായിത്തീർന്നിരുന്ന ഒരു സ്ത്രീ' സൗഖ്യം പ്രാപിച്ചത് എങ്ങനെയാണെന്ന് നാം ചിന്തിക്കേണ്ടതാണ് (മർക്കോ. 5: 2‚–34; ലൂക്കോ. 8: 43–48). അവൾ യേശുവിന്റെ വർത്തമാനം കേട്ട് അവന്റെ വസ്ത്രമെങ്കിലും തൊട്ടാൽ ഞാൻ രക്ഷപെടും എന്നു പറഞ്ഞ് പുരുഷാരത്തിൽകൂടി പുറകിൽ വന്ന് അവന്റെ വസ്ത്രത്തിന്റെ തൊങ്ങൽ തൊട്ടു. ക്ഷണത്തിൽ അവളുടെ രക്തസ്രവം നിന്നു ബാധമാറി താൻ സ്വസ്ഥയായി എന്ന് അവൾ ശരീരത്തിൽ അറിഞ്ഞു'. അപ്പോൾ കർത്താവിന്റെ പ്രതികരണം എന്തായിരുന്നു എന്നു നമുക്കു നോക്കാം. തന്നിൽനിന്നു ശക്തി പുറപ്പെട്ടതായി താൻ അറിഞ്ഞിട്ട് 'എന്നെ തൊട്ടത് ആര്?' എന്നുള്ള ചോദ്യത്തോടുകൂടി ആ ആളിനെ കാണ്മാൻ



താൻ ചുററും നോക്കിത്തുടങ്ങി. 'പുരുഷാരം നിന്നെ തിക്കുന്നതു കണ്ടിട്ടും എന്നെ തൊട്ടത് ആര്' എന്നു ചോദിക്കുന്നു, കർത്താവിന്റെ ശിഷ്യന്മാർ അത്ഭുതപ്പെടുകയാണ്. യേശുവോ അതു ചെയ്തയാളിനെ വീണ്ടും അന്വേഷണം നടത്തുകയാണ്. തന്റെ ചുററും അനേകം പേരുണ്ടായിരുന്നെന്നും അവരിൽ പലരും ജനബാഹുല്യം നിമിത്തം തന്നെ തിക്കുന്നവരായിരുന്നുവെന്നും ഇതിൽനിന്നും വ്യക്തമാകുന്നു. പക്ഷെ അവരുടെ ശരീരംകൊണ്ട് കർത്താവിന്റെ ശരീരത്തെ തൊടുന്നതിനോ, തള്ളുന്നതിനോ ഇടയായിട്ടും അവർക്കാർക്കും അനുഭവപ്പെടാത്ത ഒരു പ്രത്യേകതയാണ് വിശ്വാസത്തോടുകൂടി തന്റെ വസ്ത്രാഗ്രത്തെ സ്പർശിച്ച ആ സ്ത്രീക്ക് അനുഭവപ്പെട്ടത്. സംഭ്രമചിത്തയായി വിറച്ചുകൊണ്ട് തന്റെ മുമ്പിൽ ഹാജരാകുന്ന സ്ത്രീയോട് വസ്തുതകൾ ചോദിച്ചറിഞ്ഞ ശേഷം 'മകളേ നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു' എന്നാണു കർത്താവു കല്പിക്കുന്നത്. ഇതിൽനിന്നും ഒരു വ്യക്തിയുടെ വിശ്വാസം ആ ആൾ ആഗ്രഹിക്കുന്ന ഫലം ലഭിക്കുന്നതിന് വളരെയധികം പ്രേരകമാണെന്നു വ്യക്തമാകുന്നു. എന്തായാലും കർത്താവിന്റെ ശക്തി, തന്റെ വസ്ത്രത്തിൽകൂടി വ്യാപരിച്ച് വിശ്വാസപൂർവ്വം അതിനെ തൊട്ടയാളിന് ആഗ്രഹനിവർത്തി വരുമാറ് പ്രവർത്തിക്കുന്നു എന്നുള്ളതാണ് നാം മനസ്സിലാക്കേണ്ടത്. കർത്താവിന്റെ തിരുശരീരത്തെ ആവരണം ചെയ്തിരുന്ന ആ വസ്ത്രത്തിന്റെ ഒരു തൊങ്ങലെങ്കിലും കാണാനോ ലഭിക്കാനോ നമുക്ക് ഭാഗ്യമുണ്ടായിരുന്നെങ്കിൽ തീർച്ചയായും നാം അതിനോട് എന്തുമാത്രം ഭക്തിയോടുകൂടി പെരുമാറുമായിരുന്നു എന്ന് പ്രത്യേകമായി ഇവിടെ എടുത്തുപറയേണ്ട കാര്യമില്ല. വസ്ത്രം നിർജ്ജീവമായ ഒരു വസ്തുവാണെങ്കിലും കർത്താവിന്റെ ശക്തി കടന്നുചെന്ന് അത്ഭുതം പ്രവർത്തിപ്പാൻ തക്കവണ്ണം അതു മതിയായ ഒരു ഉപകരണമായി കാണുന്നു എന്നുള്ളതും ഓർത്തിരിക്കേണ്ട ഒരു വസ്തുതയാണ്. ഒരു പക്ഷെ അതു കർത്താവിന്റെ തിരുശരീരത്തിൽ ധരിച്ചിരുന്ന വസ്ത്രമായതുകൊണ്ടാണ് ഇപ്രകാരം അത്ഭുതം സംഭവിച്ചത് എന്നു ചിലർ പറയുമായിരിക്കും. കർത്താവ് നേരിട്ടു പ്രവർത്തിക്കുന്നതുപോലെതന്നെ തന്റെ പരിശുദ്ധന്മാരിൽകൂടിയും താൻ പ്രവർത്തിക്കുന്നു എന്ന് നാം മുമ്പു ചിന്തിച്ച സ്ഥിതിക്ക് ആ വാദത്തിനു വലിയ അർത്ഥമില്ല. തന്നെയുമല്ല, 'ഞാൻ ചെയ്യുന്ന പ്രവൃത്തി എന്നിൽ വിശ്വസിക്കുന്നവനും ചെയ്യും; ഞാൻ പിതാവിന്റെ അടുക്കൽ പോകുന്നതുകൊണ്ട് അതിൽ വലിയതും അവൻ ചെയ്യും' (യോഹ. 13: 12) എന്നു മിശിഹാതമ്പുരാൻ അരുളിച്ചെയ്തത് മുമ്പ് പ്രത്യേകം എടുത്തുപറഞ്ഞിട്ടുള്ളതാണ്. ഇപ്രകാരം കല്പിച്ച കർത്താവ് വിശ്വസ്തനാണെന്ന് തന്റെ അപ്പോസ്തോലന്മാർ ചെയ്തിട്ടുള്ള അത്ഭുതങ്ങൾതന്നെ സാക്ഷ്യം വഹിക്കുന്നുണ്ട്. അപ്പോസ്തോലപ്രവൃത്തികളിൽ വിവരിക്കുന്ന ഒന്നുരണ്ടു സംഭവങ്ങൾ ഇവിടെ പ്രതിപാദിച്ചുകൊള്ളട്ടെ.

## പരിശുദ്ധന്റെ നിഴൽ വീണ് രോഗികൾ സ്വസ്ഥരാകുന്നു

അ. പ്ര. 5: 12–16 'അപ്പോസ്തലന്മാരുടെ

---

ത്തായും ട്രസ്റ്റികളാണ്. അവരെ കൂടാതെ കൈക്കാരന്മാർക്കു സ്വമേധയാ യാതൊരു അധികാരവും ലഭിക്കുവാൻ നിവൃത്തിയില്ലല്ലോ. മെത്രാപ്പോലീത്താ, വികാരി, കൈക്കാരൻ എന്നീ സംജ്ഞകൾക്ക് ഒരു ഇടവകയെ സംബന്ധിച്ചിടത്തോളമുള്ള അർത്ഥവ്യാപ്തിയും അവയുടെ പരസ്പരമുള്ള ബന്ധത്തിന്റെ പരിമാണവും തെററിദ്ധാരണകൾക്കിടവരാത്ത വിധത്തിൽ സഭാഭരണഘടനയിൽ എത്രയും വ്യക്തമാക്കിയിരിക്കേണ്ടതാണ്. അതിനു സഭാധികാരികളുടെ സത്വരശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു. ഇതിനെ സംബന്ധിച്ച് വിദഗ്ദ്ധാഭിപ്രായങ്ങൾ പ്രതീക്ഷിക്കുകയും ചെയ്യുന്നു.

---

For Favours Received



T. O. George, Devalokom.

For Favours Received



Preetha Cherian, Kaipattoor.

For Favours Received



Mathew Chashuruthy. Mulanthuruthy.

For Favours Received



O. P. Skaria, Pathamuttom.

For Favours Received



P. V. Sosamma, Pathamuttom.

# ഇരുപതു വർഷങ്ങൾ പിന്നിട്ട "മലങ്കരസഭ"

(ജി. മാത്യു, ചിററൂർ—ആന്ധ്രാ)

ലക്ഷക്കണക്കിനു് അംഗങ്ങളുള്ള നമ്മുടെ സഭയിൽ നല്ല രീതിയിൽ നടത്തിപ്പോരുന്ന ഏക സഭാമാസിക 'മലങ്കരസഭാ'മാസികയാണല്ലോ. അതിലെ ഭക്തിരസപ്രധാനവും വിശ്വാസനിഷ്ഠങ്ങളുമായ ലേഖനങ്ങൾ അതിന്റെ അനുവാചകർക്കു മാർഗ്ഗദർശനം നൽകുന്നു. അറിയുന്നതിനും പഠിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും ധ്യാനിക്കുന്നതിനും അവ പ്രചോദനം നൽകുന്നു. യഥാർത്ഥ ക്രിസ്തീയ ജീവിതം നയിക്കാൻ അവ ആഹ്വാനം ചെയ്യുന്നു. അങ്ങനെ വിലയേറിയ സേവനമാണു് മലങ്കരസഭ നല്കിക്കൊണ്ടിരിക്കുന്നതു്.

സംഭവബഹുലങ്ങളായ നീണ്ട രണ്ടു ദശാബ്ദങ്ങളിൽ പലവിധമായ പ്രതിബന്ധങ്ങളെയും തരണം ചെയ്തുകൊണ്ടു് സഭയിൽ പ്രവർത്തിക്കാൻ സാധിച്ചതിൽ 'മലങ്കരസഭ'യെ ഹൃദയപൂർവ്വം അനുമോദിക്കുന്നു. പരിശുദ്ധ പിതാവായ പരുമല തിരുമേനിയുടെയും കാലം ചെയ്ത പുണ്യശ്ലോകനായ പരിശുദ്ധ കാതോലിക്കാബാവായുടെയും മദ്ധ്യസ്ഥപ്രാർത്ഥനയാണു് 'മലങ്കരസഭ'യുടെ നിലനില്പിനു കാരണം എന്നു ഞാനും വിശ്വസിക്കുന്നു. പ്രത്യേകമായ ഒരു മൂലധനവും, ഗ്രാന്റും, സ്വന്തമായി ഒരു പ്രസ്സുപോലും ഇല്ലാതെ മാന്യവരിക്കാരിൽനിന്നും ലഭിക്കുന്ന തുച്ഛമായ വരിസംഖ്യകൊണ്ടാണു് ഇത്രനാളും 'മലങ്കരസഭ' നടന്നുപോന്നതു് എന്ന സത്യംതന്നെ പലർക്കും പലപ്പോഴും അത്ഭുതമുളവാക്കിയിട്ടുള്ള സംഗതിയാണു്. എന്നാൽ എന്റെ അറിവു ശരിയാണെങ്കിൽ കഴിഞ്ഞ വർഷത്തിൽ ഒരു സ്വന്തമായ പ്രസ്സു് നേടിയെടുത്തു എന്നാണു തോന്നുന്നതു്. +

ഇന്നും 'മലങ്കരസഭാ' മാസികയെക്കുറിച്ചു് അറിയാത്തവരാണു് മലങ്കര ഓർത്തഡോക്സ് സഭയിലെ ഒരു നല്ല പങ്കാളുകളും എന്നു ഞാൻ പറയുന്നതിൽ തെറ്റുണ്ടെന്നു തോന്നുന്നില്ല. ഒരു നല്ല ഭാഗം പട്ടക്കാർ പോലും 'മലങ്കരസഭ'യെക്കുറിച്ചറിയാത്തവരാണെന്ന സത്യം പറയേണ്ടിവരുന്നതിലും ദുഃഖിക്കുന്നു. നാം മറ്റുള്ള ക്രിസ്തീയവിഭാഗക്കാരെ നോക്കിയാൽ അവർക്കെല്ലാം തന്നെ അവരവരുടേതായ ഒന്നും അതിലധികവും മാസികകളുണ്ടു്. ധനസ്ഥിതിയിൽ അല്പം ഞെരുങ്ങുന്നവർ പോലും തങ്ങളുടെ സഭവകയായ മാസിക വരുത്തി വായിക്കുന്ന വിഷയത്തിൽ വളരെവളരെ ശ്രദ്ധ കാണിക്കുന്നുണ്ടു്. അവരുടെ സഭാകാര്യങ്ങളെ കുറിച്ചറിയുന്നതിനും അവരുടെ ആത്മികവിജ്ഞാനസമ്പാദനത്തിനും മാസികവായന വളരെ ഉപകരിക്കുന്നതായി അവർ കരുതുന്നു. നമ്മുടെ ആളുകൾക്കുമാത്രം ഇങ്ങനെയുള്ള സംഗതികളിൽ വേണ്ടത്ര ചൂടും ഉണർവും ഇല്ലാത്തതിന്റെ രഹസ്യം എന്തായിരിക്കുമോ? പെന്തക്കോസ്തിലേക്കും റീത്തിലേക്കും ഒക്കെ ചാടി

+ സമുദായം വകയായി വാങ്ങിച്ചിട്ടുള്ള കാതോലിക്കേറ്റു് പ്രസ്സിനു് 'മലങ്കരസഭ' മാസിക 3000 രൂപാ കൊടുത്തിട്ടുണ്ടു്—പത്രാധിപർ.

കൈയാൽ ജനത്തിന്റെ ഇടയിൽ പല അടയാളങ്ങളും അത്ഭുതങ്ങളും നടന്നു........ ജനമോ അവരെ പുകഴ്ത്തിപ്പോന്നു. മേല്ക്കുമേൽ അനവധി പുരുഷന്മാരും സ്ത്രീകളും കർത്താവിൽ വിശ്വസിച്ചു ചേർന്നുവന്നു. രോഗികളെ പുറത്തു കൊണ്ടുവന്നു് പത്രോസ് കടന്നുപോകുമ്പോൾ അവന്റെ നിഴൽ എങ്കിലും അവരിൽ വല്ലവരുടെയും മേൽ വീഴേണ്ടതിനു് വീഥികളിൽ വിരിപ്പിന്മേലും കിടക്കമേലും കിടത്തും'.

അപ്പോസ്തലന്റെ നിഴൽ വീണാൽ രോഗം സൗഖ്യമാകും എന്നുള്ള വിശ്വാസം അനേകരിലും ഉണ്ടായിരുന്നതിനാലും അവരുടെ ആ വിശ്വാസം അനുസരിച്ചു് രോഗശമനം ലഭിച്ചുവന്നിരുന്നതിനാലും ആയിരിക്കണമല്ലോ ജനങ്ങൾ ഇപ്രകാരം ചെയ്തുവന്നതു്. ഇവിടെ കർത്താവിന്റെ ശക്തി പ്രവർത്തിക്കുന്നതു് പരിശുദ്ധന്മാരുടെ നിഴലിൽക്കൂടിയാണെന്നുള്ളതു് പ്രത്യേകം ശ്രദ്ധിക്കേണ്ട കാര്യമാണു്. അങ്ങനെയെങ്കിൽ അവരുടെ പരിശുദ്ധശരീരം അന്ത്യവിശ്രമംകൊള്ളുന്ന കബറിടമോ, കബറിലെ മണ്ണോ അവശിഷ്ടങ്ങളോ അത്ഭുതം പ്രവർത്തിക്കാൻ പര്യാപ്തമല്ലേ? അതേ, പര്യാപ്തമാണെന്നുതന്നെ തീർത്തു പറയാം. നമുക്കു വിശ്വാസമുണ്ടെങ്കിൽ ദൈവം തീർച്ചയായും അവിടെയും പ്രവർത്തിക്കുമെന്നുള്ളതിൽ സംശയത്തിനു് അവകാശമില്ല,

(തുടരും)



പ്പോകുന്നതു് യാക്കോബായക്കാരനാണു താനും. എന്താണിതിന്റെ കാരണം? സഭയുടെ ചരിത്രം അറിഞ്ഞുകൂടാ! വിശ്വാസത്തേക്കുറിച്ചു് അറിവു പോരാ. എന്നാലോ പഴമയും പാരമ്പര്യവും പറയാൻ സുറിയാനിക്കാരായ നമുക്കു് ഒട്ടു മടിയുമില്ല. ഇവയുടെ കാരണമെന്തെന്നു് നാമൊന്നു ചിന്തിക്കുമോ? ഓർത്തഡോക്സ് സഭയിലെ അംഗമായി ജനിച്ചു് പാടിച്ചു വളർന്നു് മുപ്പതോ, നാല്പതോ, അറുപതോ സംവത്സരങ്ങൾക്കു ശേഷം ഒരാൾ റോമാസഭയിലെ അംഗത്വം സ്വീകരിച്ചാൽ ആറു മാസം കഴിഞ്ഞു് നിങ്ങൾ ആ വ്യക്തിയെ ഒന്നു സമീപിച്ചു നോക്കൂ! അപ്പോൾ കാണാം അറുപതു വർഷം പഴക്കമുള്ള സുറിയാനിക്കാരനും ആറു മാസം മാത്രം പ്രായമുള്ള റോമാസഭക്കാരനും തമ്മിലുള്ള അന്തരം. കാരണം വായനയിൽക്കൂടി ആ വ്യക്തിക്കു ലഭിച്ച അറിവാണു്

വെറും പ്രസംഗങ്ങൾ കൊണ്ടോ, വി. കുർബ്ബാനയിൽ ചിലപ്പോഴൊക്കെ സംബന്ധിക്കുന്നതുകൊണ്ടോ നമുക്കാവശ്യമായ അറിവും ഉപദേശങ്ങളും ലഭിച്ചു എന്നു വരികയില്ല. എന്നാലോ 'മലങ്കരസഭ' പോലെയുള്ള നല്ല മാസികകൾ മുറയ്ക്കു് വായിക്കാൻ സാധിക്കുന്നപക്ഷം വളരെ കൂടുതൽ ഗുണങ്ങൾ തീർച്ചയായും ലഭിക്കും. പ്രത്യേകിച്ചും വളർന്നു വരുന്ന ഈ ലോകത്തിൽ ശാസ്ത്രത്തിന്റെ മുന്നേറ്റത്തിനു മുമ്പിൽ യുവാക്കന്മാർ ദൈവത്തെ ഉയർത്തി കാണിക്കേണ്ടവരാണു്. ഇപ്പോഴത്തെ ഈ മന്ദഗതിയിൽനിന്നു് നാമും നമ്മുടെ സഭയും തീർച്ചയായും ഉണരേണ്ടതാവശ്യമാണു്. സഭയുടെ നട്ടെല്ലു് യുവാക്കന്മാരാണല്ലോ. യുവജനങ്ങൾ വേദപുസ്തകം പഠിക്കണം. സഭാവിശ്വാസതത്വങ്ങളെ അതിന്റെ അഗാധതയിൽ മുങ്ങിത്തപ്പി ശേഖരിക്കണം. അങ്ങിനെ നാമും, നാം മുഖാന്തിരം നമ്മുടെ കൊച്ചു ഭവനവും, ഭവനത്തിൽക്കൂടി ഇടവകയും, ഇടവകയിൽക്കൂടി സഭയും ദൈവാശ്രയത്തിലൂടെ പുരോഗമിക്കേണ്ടതല്ലയോ? 'മലങ്കരസഭ'യിലെ ലളിതസുന്ദരവും, വിശ്വാസദൃഢത ഉൾക്കൊള്ളുന്നതും, ഭക്തിരസപ്രധാനവും, ചിന്താമണ്ഡലത്തെ പുഷ്ടിപ്പെടുത്തുന്നതുമായ നല്ല നല്ല ലേഖനങ്ങൾ ഇതിനായിട്ടു് നമ്മെ സഹായിക്കുന്നവയാണു്.

ഇന്നു് ഒരു സിനിമാമാസിക കയ്യിൽ ഇരിക്കുന്നതു് ഒരു ഫാഷനായി ചെറുപ്പക്കാർ കരുതുകയാണു്. കുട്ടികൾക്കും, യുവതീയുവാക്കന്മാർക്കും, പ്രായമായവർക്കുപോലും ഇന്നു് അശ്ലീലങ്ങളായ കഥാപുസ്തകങ്ങളും മാസികകളും വായിക്കുന്നതിലാണു് കൂടുതൽ താല്പര്യം. അതിനായി എത്ര രൂപാ വേണമെങ്കിലും ചെലവാക്കാനും മടിക്കുന്നില്ല. എന്നാൽ ഇതിലൊരംശം 'മലങ്കരസഭ' പോലെയുള്ള മാസികകൾക്കായി വിനിയോഗിച്ചാലോ? ഒരു യഥാർത്ഥ ക്രിസ്തീയ ജീവിതം നയിക്കേണ്ടവരാണു് നാം എന്നുള്ളതു മറന്നുകളയരുതു്. ക്ഷണഭംഗുരമായ സന്തോഷത്തിനും ആനന്ദത്തിനുമായി നാം ബദ്ധപ്പെട്ടോടുമ്പോഴും, പണസമ്പാദനത്തിനുള്ള എളുപ്പമാർഗ്ഗങ്ങളെ തേടിപ്പിടിക്കുമ്പോഴും ആത്മീയബോധത്തിനു് പലരിലും സ്ഥാനമില്ലാതായിപ്പോകുന്നു! വേദപുസ്തകപഠനം മൂലവും നമ്മുടെ സഭയുടേതായ മാസികകളും മറ്റു നല്ല പുസ്തകങ്ങളും വായിക്കുന്നതുകൊണ്ടും അല്ലാതെ എങ്ങിനെയാണു് ആത്മീയബോധം ഉണ്ടാകുക? അതിനാൽ ഒരു സിനിമാ മാസികയോ മറ്റു് അശ്ലീലപുസ്തകങ്ങളോ വായിക്കാനുള്ള പ്രവണതകൾ നിരുത്സാഹപ്പെടുത്തപ്പെട്ടേ മതിയാവൂ. സഭാജിഹ്വയായ 'മലങ്കരസഭ' നമ്മുടെ എല്ലാ ഭവനങ്ങളിലും വന്നുചേരണം. നമ്മുടെ കരതലങ്ങളിൽ അതു താലോലിക്കപ്പെടണം. അതിന്റെ വളർച്ചയ്ക്കും പ്രചരണത്തിനും നമ്മുടെ കൈത്താങ്ങൽ വേണം. ഈ കാര്യത്തിൽ നാം നമ്മുടെ ചുറ്റും കാണുന്ന മറ്റുള്ള ക്രൈസ്തവവിഭാഗക്കാരെ കണ്ടു പഠിക്കണമേ! 'മലങ്കരസഭ' നമ്മോടൊത്തുണ്ടെങ്കിൽ വാസ്തവത്തിൽ അതു് ഒരന്തസ്സും അഭിമാനകരവും അനുഗ്രഹപ്രദവുമായിരിക്കും എന്നു് നാം ഓർക്കണം.

നമ്മുടെ ബ: പട്ടക്കാർ മൂലം ഈ 'മലങ്കരസഭ'യെ കൂടുതൽ പ്രചാരമുള്ളതാക്കിത്തീർക്കാൻ സാധിക്കും എന്നാണു് എന്റെ ബലഹീനമായ അഭിപ്രായം. ഓരോ ഇടവകയിലും ഒരാണ്ടിൽ വലിയ ബദ്ധപ്പാടു കൂടാതെ മൂന്നു രൂപാ എടുക്കുവാൻ പ്രാപ്തിയുള്ളവരുടെ ഒരു ലിസ്റ്റുണ്ടാക്കുകയും അവരെ ഉപദേശിച്ചും പ്രേരിപ്പിച്ചും വേണ്ടിവന്നാൽ നിർബ്ബന്ധിച്ചുതന്നെയും 'മലങ്കരസഭ'യുടെ ഒരു വർഷത്തേക്കുള്ള വരിസംഖ്യ (മുൻകൂറായി) ശേഖരിച്ചു് പലരുടേതെല്ലാംകൂടി ഒന്നിച്ചു് 'മലങ്കരസഭാ' ആപ്പീസിലേയ്ക്കു് അയച്ചുകൊടുക്കുന്നതിനുള്ള സന്നദ്ധത ബ. പട്ടക്കാർ പ്രദർശിപ്പിച്ചാൽ ഇന്നു് 100 'മലങ്കരസഭ' ചിലവാകുന്ന സ്ഥാനത്തു് 10000 മായി ഉയരുമല്ലോ? അപ്രകാരം ബ. വൈദികർ ഒരാഴ്ച അവരവരുടെ ഇടവകകളിൽ ഇതിനായി ശ്രമിക്കുമെങ്കിൽ ഏററവും വിജയപ്രദമായ രീതിയിലും പ്രയോജനകരമായും ഈ 'മലങ്കരസഭ'

നടത്തിക്കൊണ്ടുപോകുവാൻ സാധിക്കും എന്നാണ് എന്റെ പരിപൂർണ്ണമായ വിശ്വാസം. അങ്ങിനെയെങ്കിൽ 'മലങ്കരസഭ', മാസികയിൽ നിന്നും ദ്വൈവാരികയാക്കി രൂപാന്തരപ്പെടുത്തുവാൻ പ്രയാസമുണ്ടാകയില്ല.

വിദൂരസ്ഥലങ്ങളിൽ ഉദ്യോഗാർത്ഥവും മറ്റു തൊഴിൽപരമായും പോയി താമസിക്കുന്ന നമ്മുടെ പ്രിയപ്പെട്ട സഭാംഗങ്ങൾക്ക് സ്വന്തസഭയുമായി ദൃഢബന്ധം പുലർത്തുന്നതിനും ഒരു ഉപാധിയായി 'മലങ്കരസഭ'യെ സ്വീകരിക്കാമല്ലോ? ആ വിശുദ്ധ ആരാധന കാണുവാൻ സാധിക്കാത്ത സ്ഥലത്തും ഒരു മാസികയ്ക്ക് ചെന്നെത്തുവാൻ കഴിയും. അതുമൂലം അല്പാല്പമായ ആത്മീയ ഉണർവും, സദുപദേശങ്ങളും അവർക്കു ലഭിക്കുവാൻ ഇടയാകും. കുടുംബാംഗങ്ങൾ എല്ലാവരും കൂടി ഇരുന്ന് സഭാകാര്യങ്ങളെപ്പററിയും, ദൈവികകാര്യങ്ങളെപ്പററിയും 'മലങ്കരസഭ'യിൽനിന്നു വായിച്ചു കേൾക്കുന്നത് ചിന്തിച്ചു നോക്കിയാൽ എത്ര ആനന്ദകരമാണ്. അതിനാൽ വിദേശത്തു പാർക്കുന്ന നമ്മുടെ സഭയുടെ മക്കൾ 'മലങ്കരസഭ' വരുത്തുന്നതിൽ പ്രത്യേകം താല്പര്യം കാണിക്കേണമേ. അനേകായിരം ആളുകൾ ഇന്നു വിദേശങ്ങളിൽ കഴിയുന്നുണ്ട്. എന്നാൽ വിദേശത്തേക്കു പോകുന്ന മാസികയുടെ എണ്ണം പറയാൻതന്നെ ലജ്ജിക്കേണ്ടിവരുമെന്നാണ് എന്റെ വിശ്വാസം.

'മലങ്കരസഭ'യുടെ ഒരു പ്രതി നമ്മുടെ ഭവനത്തിൽ മേശപ്പുറത്തുണ്ടെങ്കിൽ അവിടെ കയറിവരുന്ന ഒരുവന് നാം ഏതു സഭാവിഭാഗത്തിൽപെട്ടവരാണ് എന്ന് ചോദിക്കേണ്ടിവരികയില്ല എന്ന് കാലം ചെയ്ത പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് ഒരിക്കൽ കല്പിച്ചു പ്രസ്താവിച്ചത് ഇന്നു ഞാനോർക്കുന്നു.

ഒരാൾ 'മലങ്കരസഭ'യുടെ ഒരു വരിക്കാരനായാൽ ഓരോരുത്തരും കുറഞ്ഞതു് രണ്ടുമൂന്നു പേരെക്കൂടിയെങ്കിലും പുതിയതായി വരിക്കാരാക്കാൻ ശ്രമിച്ചാൽ എത്രയോ നല്ലതാണ്. അതു് നിസ്തുല്യമായ സഭാസേവനവും സുവിശേഷവേലയുമാണെന്നു നാം ഓർക്കണം.

നമ്മുടെ സഭാമക്കളുടെയിടയിൽ ആദ്ധ്യാത്മികമായ അഭിവൃദ്ധിയെ കാംക്ഷിക്കുന്നതുകൊണ്ടു മാത്രമാണ് എന്റെ എളിയ ചില അഭിപ്രായങ്ങൾ ഞാൻ ഇവിടെ രേഖപ്പെടുത്തിയതു്.

21-ാം വയസ്സിലേക്ക്—യൗവ്വനത്തിലേക്ക്—കാൽകുത്തിയിരിക്കുന്ന 'മലങ്കരസഭ'യ്ക്കു് ഒരിക്കൽക്കൂടി എന്റെ ഹൃദയം നിറഞ്ഞ വിജയാശംസകൾ നേർന്നുകൊള്ളുന്നു. സംഭവപരമ്പരകളെ അതിജീവിച്ചെത്തുന്ന 'മലങ്കരസഭ'യെ! നിന്നെ എതിരേററു സ്വീകരിക്കുവാൻ മംഗളഗീതങ്ങളുമായി അസ്സാദൃശർ ഭാവികാലത്തു നില്ക്കുകയാണ്. നിന്റെ എല്ലാ നല്ല പ്രവർത്തനങ്ങളും പരിമളം പരത്തിവിടുവാനും, കീർത്തിയിൽനിന്നു കീർത്തിയിലേക്കുയരുവാൻ, പ്രചുരപ്രചാരമുള്ളതും [illegible] പത്തിന് [illegible] മദ്ധ്യറാണിയുമായിത്തീരുവാൻ ലോകരക്ഷകനും, ആശ്രിതവത്സലനും, ജഗൽഗുരുവുമായ യേശുതമ്പുരാൻ കൃപ നൽകട്ടെ. പരമകാരുണ്യമൂർത്തിയും, ത്രിലോകനാഥനുമായ ക്രിസ്തുവിന്റെ ദിവ്യദൂതു് ലോകത്തിന്റെ അങ്ങോളമിങ്ങോളം സകലരുടെയും ഹൃദയത്തിൽ പ്രസരിച്ചുകൊടുക്കുവാൻ 'മലങ്കരസഭ'യ്ക്കു് സഹായിയായിത്തീരുവാൻ പ്രാർത്ഥിക്കുന്നു.

—0—





# നസറേത്ത് കന്യകാമഠം

(സിസ്റ്റർ എലിസബത്ത്)



നസറേത്തിലെ സഹോദരികൾ—സിസ്റ്റർ മറിയം, സിസ്റ്റർ ഈനസ്, സിസ്റ്റർ എലിസബത്ത്.

ഓർത്തഡോക്സ് സുറിയാനി സഭയിൽ അടുത്ത സമയം രൂപമെടുത്ത Sisters of the love of God എന്ന സമൂഹാംഗങ്ങളുടെ ഭവനമാകുന്നു Nazareth. 1966 സെപ്റ്റംബർ 4-ാം തീയതി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് വിശുദ്ധ ഭവന കൂദാശയാൽ ഇതിനെ വാഴ്ത്തി അനുഗ്രഹിച്ചു. അടുത്ത പ്രഭാതത്തിൽ പ. ബാവാ തിരുമേനി അതിന്റെ ആദ്യ അംഗങ്ങളായ സിസ്റ്റർ എലിസബത്ത്, സിസ്റ്റർ മറിയാം എന്നിവരെ സഭയിലെ സന്യാസിനികളായി സ്വീകരിച്ച് അവരുടെ പ്രതിജ്ഞകളെ അംഗീകരിച്ചു. ഇവർ രണ്ടുപേരും ഇംഗ്ലണ്ടിൽ Sisters of the Church എന്ന സന്യാസിനീ സമൂഹത്തിന്റെ മാതൃമന്ദിരം ആയിരിക്കുന്ന St. Michael's Convent-ൽ മൂന്നു വർഷക്കാലം പരിശീലനം ലഭിച്ചവരാണ്. പ്രസ്തുതകോൺവെന്റിൽ Sisters ആകാൻ ആഗ്രഹിക്കുന്നവർക്ക് പരിശീലനം നൽകുന്ന Sister Inez (സിസ്റ്റർ ഈനസ്) ഈ സുപ്രധാന ഘട്ടത്തിൽ വേണ്ട സഹായങ്ങൾ നൽകുവാനായി മൂന്നു മാസം മുൻപുതന്നെ ഇവിടെ എത്തിയിരുന്നു. സിസ്റ്റർ എലിസബത്തും സിസ്റ്റർ മറിയാമും സിസ്റ്റർ ഈനസിന്റെ കീഴിൽ പരിശീലനം ലഭിച്ചവരാകയാൽ സിസ്റ്റർ ഈനസ് തന്നെ ഇൻഡ്യയിലേക്കു വരുവാൻ മിഖായേൽ കോൺവെന്റിലെ മദർ അനുമതി നൽകി. ഇവിടത്തെ താമസത്തിനിടയിൽ വളരെ ത്യാഗങ്ങൾ സഹിക്കേണ്ടിവന്നെങ്കിലും നസ്രേത്തിനു വേണ്ടി സിസ്റ്റർ ഈനസ് നിരവധി സഹായങ്ങൾ ചെയ്തു എന്നതിലാണ് അവരുടെ കൃതാർത്ഥത. Sisters-ന്റെ ഒരുക്കത്തിനുള്ള ഒരാഴ്ചക്കാലത്തെ ധ്യാനം ഏററവും പ്രയോജനകരമായിരിക്കുവാൻ വേണ്ട ക്രമീകരണങ്ങൾ സിസ്റ്റർ

ഇൗനസ് ചെയ്യുകയും, ധ്യാനത്തിന് സിസ്റ്റേഴ്സിനു വേണ്ട സഹായങ്ങൾ നൽകുകയും ചെയ്തു. സിസ്റ്റേഴ്സിൻെറ സഹകരണത്തോടെ പുതിയ സമൂഹത്തിനാവശ്യമായ താല്ക്കാലിക വ്യവസ്ഥകളും നിയമങ്ങളും എഴുതിയുണ്ടാക്കുന്നതിനും അവർ സഹായിച്ചു.

സിസ്റ്റേഴ്സിൻെറ പ്രതിജ്ഞകൾ സ്വീകരിക്കുന്നതിനുള്ള പ്രത്യേക ശുശ്രൂഷയിൽ പ. ബാവാ തിരുമേനി പ്രധാന കാർമ്മികനായിരുന്നു. അഭിവന്ദ്യനായ മാർ ദീവന്നാസ്യോസ് തിരുമേനി വേണ്ട സഹായങ്ങൾ നൽകി. ഇടവക മെത്രാപ്പോലീത്താ ആയ മാർ ക്ലറീലോസ് തിരുമേനിയുടെ സാന്നിദ്ധ്യവും ഉണ്ടായിരുന്നു. വി. കർബ്ബാനയർപ്പിച്ചതു് തോമസ് മാർ തീമോത്തിയോസ് തിരുമനസ്സുകൊണ്ടായിരുന്നു. ഇംഗ്ലണ്ടിലെ Cowley Fathers–ൻെറ Superiar General, Rev. Fr. G. Triffitt, Bethany Asrama Superior Rev. Fr. Yoohanon, ഇടവകപ്പട്ടക്കാരനായ റവ. ഫാദർ ജേക്കബ്, റവ. ഫാ. ഐസക്ക് (മൗണ്ട് താബോർ), ഫാ. വില്യംസ് (കത്തോലിക്ക് പ്രീസ്റ്റ്) എന്നിവരും ശുശ്രൂഷകളിൽ സന്നിഹിതരായിരുന്നു.

താബോർ മഠം സൂപ്പീരിയർ റവ. മദർ സൂസന്നയും ഏതാനും സിസ്റ്റേഴ്സും, ബഥനി കോൺവൻറ് സിസ്റ്റർ സൂപ്പീരിയറും മററു സിസ്റ്റേഴ്സും നസറേത്തു് സമൂഹത്തോടൊത്തു ചേന്നു് അവരുടെ ജന്മദിനപ്പെരുനാളാഘോഷത്തിൽ പങ്കുകൊണ്ടു എന്നതു് പ്രത്യേകം പ്രസ്താവ്യമാണ്.

ബന്ധുക്കളും, സ്നേഹിതരും, അയല്ക്കാരുമായി ഒരു നല്ല കൂട്ടം ആളുകൾ ശുശ്രൂഷകളിൽസംബന്ധിച്ചിരുന്നു. ചെറിയ ചാപ്പലിൽ സ്ഥലം കുറവായിരുന്നതിനാൽ വളരെപ്പേർ വരാന്തകളിലും, പടിഞ്ഞാററുവശത്തുണ്ടായിരുന്ന പന്തലിലും കഴിഞ്ഞുകൂടി.

വി. കർബ്ബാനയ്ക്കു മുൻപായുള്ള പ്രാരംഭപ്രാർത്ഥനകൾ കൃത്യം 7.30–നുതന്നെ ആരംഭിച്ചു. വി കർബ്ബാനമദ്ധ്യേ ആയിരുന്നു സിസ്റ്റേഴ്സിനുവേണ്ടിയുള്ള പ്രത്യേക ശുശ്രൂഷകൾ. പ. ബാവാ തിരുമനസ്സിലെ മുമ്പാകെ മുട്ടിന്മേൽ നിന്നുകൊണ്ടു് അവർ ഉൾപ്പെട്ടിരിക്കുന്ന സമൂഹത്തിൻെറ നിയമങ്ങളും വ്യവസ്ഥകളും പാലിച്ചു് ആജീവനാന്തം ക്രിസ്തുവിനെ പിൻചെന്നുകൊള്ളാമെന്നു പരസ്യമായി പ്രതിജ്ഞ ചെയ്തു. സഭയിൽ സന്യാസിനീസമൂഹങ്ങൾക്കുള്ള പ്രാധാന്യവും, ആവശ്യകതയും ചൂണ്ടിക്കാണിച്ചു് പരിശുദ്ധബാവാ തിരുമനസ്സുകൊണ്ടു് ഒരു ചെറു പ്രസംഗം ചെയ്തു. നമ്മുടെ സഭയ്ക്കുള്ളിൽ പ്രവർത്തിക്കുന്നതിനുവേണ്ടി ഒരു ഇംഗ്ലീഷ് സന്യാസിനീസമൂഹമായ സിസ്റ്റേഴ്സ് ഓഫ് ദി ചർച്ചു് ചെയ്തുതരുന്ന ആത്മീയവും ധനപരവുമായ എല്ലാ സഹായങ്ങൾക്കും തിരുമനസ്സുകൊണ്ടു് കൃതജ്ഞത പ്രകാശിപ്പിച്ചു. കൗളി ഫാദേഴ്സ് നമ്മുടെ സഭയ്ക്കു ചെയ്യുന്ന ഉപകാരങ്ങളെക്കുറിച്ചും തിരുമനസ്സുകൊണ്ടു പ്രസ്താവിക്കുകയും, ഇരു സമൂഹങ്ങൾക്കും തിരുമനസ്സിലെ അനുഗ്രഹവാഴ്‌വുകൾ നൽകുകയും ചെയ്തു.

തങ്ങളെത്തന്നെ ക്രിസ്തുവിനായി പ്രതിഷ്ഠിച്ച പ്രതിജ്ഞചെയ്തതിൻെറ ചിഹ്നങ്ങളായി ബ്ളാക്കു് വെയിൽ (കറുത്ത തലമുണ്ടു്) കുരിശു്, കുപ്പായം, എന്നിവ സിസ്റ്റേഴ്സ് സ്വീകരിച്ചു. ക്രിസ്തുവിൻെറ ക്രൂശിനെ ആശ്ലേഷിക്കുന്നതിനും അവൻെറ സ്നേഹത്തെ വെളിപ്പെടുത്തുന്നതിനും ഉള്ള സന്നദ്ധതയെ സൂചിപ്പിക്കുന്നതിനായി സിസ്റ്റേഴ്സ് ഓരോ വലിയ തടിക്കുരിശു വഹിച്ചുകൊണ്ടു ചാപ്പലിൻെറ നാലു വശങ്ങളിലേക്കും കുമ്പിട്ടു് എല്ലാവരും അവർക്കുവേണ്ടി പ്രാർത്ഥിക്കണമെന്നഭ്യർത്ഥിച്ചു.

ശുശ്രൂഷാനന്തരം നടത്തപ്പെട്ട വിരുന്നിൽ അതിഥികൾ പങ്കുകൊണ്ടു. ഇത്രയും വലിയ ഒരു സമൂഹം ഇതിൽ സ്നേഹപൂർവ്വം സംബന്ധിച്ചതിൽ ഞങ്ങൾക്കുള്ള സന്തോഷം വളരെയാണ്. പ്രത്യേകമായും പരിശുദ്ധ ബാവാ തിരുമനസ്സിലെയും, മററു തിരുമേനിമാരുടെയും മഹനീയ സാന്നിദ്ധ്യങ്ങളും, അവരുടെയേവരുടെയും അനുഗ്രഹവാഴ്‌വുകളും ലഭിച്ചതിലുള്ള സന്തോഷം അവർണ്ണനീയമാകുന്നു

ദിവംഗതനായ ഫാദർ എൻ. ജി. കുറിയാക്കോസു്, ഇപ്രകാരം ഒരു സന്യാസിനീസമൂഹം സഭയിൽ ഉണ്ടാകുവാൻ വളരെ വർഷങ്ങൾക്കു മുൻപുതന്നെ ആഗ്രഹിച്ചിരുന്നതാണ്. ആയതിലേക്കു് ഒരു കൂട്ടം യുവതികളെ പരിശീലിപ്പിക്കുവാനും അദ്ദേഹം ശ്രമിച്ചു. അവരിൽ രണ്ടുപേരെയാണ് W. C. C. യുടെ സഹായത്തോടെ ഇംഗ്ലണ്ടിലെ സെൻറ് മൈക്കിൾസ് കോൺവെൻറിൽ പരിശീലനത്തിനായി അയച്ചതു്. അവർ ഇംഗ്ലണ്ടിൽ ആയിരിക്കുമ്പോൾ ഫാദർ കുറിയാക്കോസിൻെറ മരണം സംഭവിച്ചു. സന്യാസസമൂഹത്തെക്കുറിച്ചു് അദ്ദേഹത്തിനുണ്ടായിരുന്ന പ്ലാൻ എങ്ങനെ നടപ്പാകുമെന്നു് സിസ്റ്റേഴ്സ് അറിഞ്ഞിരുന്നില്ല. എവിടേക്കു പോകുന്നെന്നറിയാതെ പുറപ്പെട്ട പിതാവായ അബ്രഹാമിൻെറ വിശ്വാസത്തോടെ 1965 ഒ



ക്ടോബർ മാസത്തിൽ സിസ്റ്റേഴ്സ് കേരളത്തിലേക്കു തിരിച്ചുവന്നു. ദൈവം തൻെറ വഴി അവർക്കു കാണിച്ചുകൊടുക്കുമെന്നു് അവർ പൂർണ്ണമായും വിശ്വസിച്ചിരുന്നു. പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുനാളിൻെറ അടുത്ത ദിവസമായ നവംബർ മൂന്നാംതീയതി ആ വിശുദ്ധൻെറ കബറിങ്കൽ ചെന്നു് സിസ്റ്റേഴ്സ് പരിശുദ്ധ ബാവാതിരുമേനിയെ കണ്ടു് സ്ഥിതിഗതികൾ അറിയിച്ചു. തിരുമനസ്സുകൊണ്ടു് അവർക്കു് ഒരു ഭവനമുണ്ടാക്കാനുള്ള സ്ഥലം കല്പിച്ചു നൽകി. പ്രസ്തുത സ്ഥലത്തു് സിസ്റ്റേഴ്സിനെ സുരക്ഷിതരാക്കുന്നതിനു് വന്ദ്യ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ സഹായം ഉണ്ടാകുമെന്നും കല്പിച്ചു.

വിശുദ്ധജീവിതം നയിച്ചെന്നറിയപ്പെടുന്ന ഒരു സന്യാസിപ്പട്ടക്കാരൻ ദീർഘവർഷങ്ങൾ താമസിച്ചിരുന്ന കടമ്പനാട്ടുള്ള 'ഹോറേബ്ദയറാ' എന്ന സ്ഥലമാണിതു്. ഇവിടെയുണ്ടായിരുന്ന ഒരു ചെറിയ വീടും, ചാപ്പലും ഇടിഞ്ഞുപൊളിഞ്ഞും, പരിസരങ്ങൾ കാടായും; സ്ഥലം സുരക്ഷിതമല്ലാതെയും കിടന്നിരുന്നു. ഡിസംബർ മാസത്തിൽ സിസ്റ്റേഴ്സ് ഇവിടെ താമസമാക്കിക്കൊണ്ടു് പരിസരങ്ങൾ വെട്ടിത്തെളിക്കുകയും, വീടിൻെറ കേടു പോക്കി വലുതാക്കുകയും, ചാപ്പൽ പുതുക്കി പണികഴിപ്പിക്കുകയും ചെയ്തു. ഒരു ഗസ്റ്റ്ഹൗസും പണിചെയ്യിച്ചു. കൂടുതൽ സ്ഥലം വെടിപ്പാക്കി അവർ പച്ചക്കറിത്തോട്ടവും, പൂന്തോട്ടവും നിർമ്മിച്ചു് ആവശ്യമായ കറിസാധനങ്ങൾ ഉണ്ടാക്കുകയും ചെടികൾ വളർത്തുകയും ചെയ്യുന്നു. ഇതിലേക്കു് ആവശ്യമായ സകല ധനസഹായവും ഇംഗ്ലണ്ടിലെ കമ്യൂണിററിയും അവരുടെ ഫ്രണ്ട്സും ആണു ചെയ്തിരിക്കുന്നതു്. മേലിലും കഴിയുന്ന സഹായങ്ങൾ ചെയ്യുവാൻ അവർ സന്നദ്ധരുമാണ്. ഇപ്പോൾ വേണ്ട സഹായങ്ങളും അവർ ചെയ്തുകൊണ്ടിരിക്കുന്നു. നസ്രേത്തിൻെറ രണ്ടു് അംഗങ്ങളെക്കൂടി പരിശീലനത്തിനായി ഇംഗ്ലണ്ടിലേക്കയക്കുന്നതിനാവശ്യമായ സകല ചെലവുകളും (യാത്രച്ചെലവുൾപ്പെടെ) സെൻറ് മൈക്കിൾസ് കോൺവൻറിൽനിന്നു് റവ. മദർ ആണു് നൽകിയിരിക്കുന്നതു്. അവർ കഴിഞ്ഞ സെപ്തംബർ 22–ാം തീയതി ബോംബെയിൽനിന്നു് കപ്പൽമാർഗ്ഗം ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടു. ഒക്ടോബർ 9–ാം തീയതി അവർ ലണ്ടനിൽ എത്തിയിരിക്കും. സിസ്റ്റർ ഈനസ് ആണു് അവർക്കുവേണ്ടിയുള്ള എഴുത്തുകുത്തുകൾ നടത്തിയിട്ടുള്ളതു്. ഈ സിസ്റ്റർ സെപ്തംബർ 26–ാം തീയതി തിരുവനന്തപുരത്തുനിന്നു വിമാനമാർഗ്ഗം ലണ്ടനിലേക്കു പോയി.

നസ്രേത്തു് എന്നതിൻെറ അർത്ഥവും, ആ പേരെടുത്തിരിക്കുന്നതിൻെറ ഉദ്ദേശവുംകൂടി വ്യക്തമാക്കിക്കൊള്ളട്ടെ. സിസ്റ്റേഴ്സിൻെറ ഇംഗ്ലണ്ടിലെ പരിശീലനകാലത്താണ് ഇപ്രകാരമൊരു ചിന്തഅവരിൽ വളർന്നു വന്നതു്. ഈ ആദർശത്തെക്കുറിച്ചു് അവരുടെ ആശ്രമവ്യവസ്ഥകളിൽ ഇപ്രകാരം പറയുന്നു:– 'മനുഷ്യാവതാരം ചെയ്ത ദൈവപുത്രനായ ക്രിസ്തുയേശു നസ്രേത്തിലെ ഭവനത്തിൽ ഒരു കുടുംബത്തിൽ ജീവിച്ചതിനെ ആസ്പദമാക്കി ഈ സമൂഹത്തിൻെറ ഓരോ ഭവനവും നസ്രേത്തു് എന്നു വിളിക്കപ്പെടും'. നസ്രേത്തിലെ യേശുവിനെപ്പോലെ ഏകാന്തമായും അജ്ഞാതമായും വസിച്ചുകൊണ്ടു് ലളിതമായും വിനീതമായും ജീവിച്ചു് ഉപജീവനത്തിനായി വേലചെയ്തുകൊണ്ടു് താണ അവസ്ഥയിൽ ഞങ്ങൾ ജീവിക്കും. സഹോദരതുല്യവും സാർവത്രികവുമായ സ്നേഹസമ്പർക്കത്താൽ ജീവിതംകൊണ്ടു് സുവിശേഷം വെളിപ്പെടുത്തുക എന്നതാണ് ഞങ്ങളുടെ ഉദ്യമം. മററുള്ളവർക്കു് ഞങ്ങളുടെ സമയം കൂടുതൽ ലഭ്യമാകാൻവേണ്ടി പ്രത്യേകപദ്ധതികളോടുകൂടിയ യാതൊരു പ്രസ്ഥാനവും സമൂഹത്തിൻേറതായി ഞങ്ങൾ ഏറെറടുക്കുന്നില്ല. വ്യത്യാസം കൂടാതെ ഏവരെയും ആദരിക്കുന്നതിനും, കഴിയുന്ന എല്ലാ ശുശ്രൂഷകളും അവർക്കുവേണ്ടിയും ചെയ്യുന്നതിനും ഞങ്ങൾ കടപ്പെട്ടവരാകുന്നു.

ക്രിസ്ത്യാനിയോ, ഹിന്ദുവോ, മുസ്ലീമോ, ഉയർന്നവരോ, താണവരോ ആയ എല്ലാവരും ഞങ്ങളുടെ സഹോദരങ്ങളാകുന്നു. ഞങ്ങളിൽ മററുള്ളവർ സ്നേഹത്തെ കണ്ടെത്തുന്നെങ്കിൽ അതു് യേശുവിൻെറ സ്നേഹത്തിൻെറ ഒരു ഭാഗം മാത്രമാകുന്നു. ഈ ദിവ്യസ്നേഹത്താൽ പ്രേരിതരായി പ്രതിഫലേച്ഛ കൂടാതെ, നിസ്സഹായരും, ആവശ്യത്തിലിരിക്കുന്നവരുമായവർക്കു് ഞങ്ങൾ ആശ്വാസമായിരിക്കുവാൻ ശ്രമിക്കും.

ആയതിലേക്കു് പരിശുദ്ധ ദൈവമാതാവിൻെറയും ഇൻഡ്യയുടെ കാവൽ പിതാവായ മാർ തോമ്മാശ്ലീഹായുടെയും, മാർ ഗീവറുഗീസ് സഹദായുടെയും, പരിശുദ്ധനായ പരുമല തിരുമേനിയുടെയും, എല്ലാ ശുദ്ധിമാന്മാരുടെയും, ശുദ്ധിമതികളുടെയും, എല്ലാ വിശ്വാസികളായ വാങ്ങിപ്പോയവരുടെയും മദ്ധ്യസ്ഥത സഹായമാകട്ടെ.

—0—

# സ്ഥാനാരോഹണപ്രസംഗം

(ഗ്രഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് 21–10–66–ൽ കൊച്ചി മെത്രാസനയിടവകയുടെ ഭരണഭാരം ഏറെറടുത്തുകൊണ്ടു് കൊരട്ടി സീയോൻ സിമ്മനാരിയിൽവച്ചു ചെയ്ത പ്രസംഗം)

മലങ്കര അസ്സോസ്യേഷനാൽ തെരഞ്ഞെടുക്കപ്പെട്ട് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനാൽ സ്ഥിരീകരിക്കപ്പെട്ടതനുസരിച്ച് പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ, കോലഞ്ചേരി പള്ളിയിൽവച്ച് മെത്രാൻസ്ഥാനത്തേക്ക് അവരോധിക്കപ്പെട്ട ബലഹീനനായ നാം കൊച്ചി ഭദ്രാസനത്തിന്മേൽ പ. സുന്നഹദോസിനാൽ നിയമിക്കപ്പെട്ടതിന്റെ ഫലമായി ഇന്നേദിവസം ഇവിടെ ആഗതനാകുവാനും സിംഹാസനപ്രതിഷ്ഠിതനാകുവാനും ഇടയാക്കിയ ദൈവംതമ്പുരാനെ ആദ്യമായി സ്തോത്രംചെയ്തുകൊള്ളുന്നു. മേല്പട്ടസ്ഥാനാഭിഷേകത്തിന്റെയും, ഈ സുന്ത്രോണീസ്സോ (സിംഹാസനാരോഹണം) യുടെയും നിർവ്വഹണം ഇത്രത്തോളം വിജയപ്രദമാക്കുവാൻ കഷ്ടതകളും ത്യാഗങ്ങളും സഹിക്കുകയും, ഉപദേശങ്ങളും അനുഗ്രഹാശിസ്സുകളും തന്നു് നമ്മെ ധന്യനാക്കുകയും ചെയ്ത പ. ബാവാ തിരുമേനിയോടും, അഭിവന്ദ്യ മെത്രാപ്പോലീത്താതിരുമേനിമാരോടുമുള്ള നമ്മുടെ കടപ്പാടുകൾ നാം അനുസ്മരിക്കുകയും അവരോടുള്ള കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തുകൊള്ളുന്നു. ഈ ഭദ്രാസനത്തിന്റെ പാരമ്പര്യത്തിനും അന്തസ്സിനും അനുയോജ്യമായവിധം ഒരു സ്വീകരണം നല്കി നമ്മെ ബഹുമാനിച്ച ഈ ഭദ്രാസനത്തിലെ കാര്യനിർവ്വാഹകസമിതിയോടും, ബ. അച്ചന്മാരോടും, മററു ഭദ്രാസനപ്രതിനിധികളോടും, വിശ്വാസികളായ ജനങ്ങളോടുമുള്ള കൃതജ്ഞതയെയും നാം പ്രദർശിപ്പിക്കുകയും, അവക്ക് എല്ലാവിധ സ്വർഗ്ഗീയാനുഗ്രഹങ്ങളും പ്രദാനംചെയ്യുന്നതിന് സർവ്വശക്തനോടു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

## മലങ്കരസഭയിൽ കൊച്ചി മെത്രാസനത്തിനുള്ള സ്ഥാനം

മലങ്കര സുറിയാനിസഭയുടെ ഭൂതകാലചരിത്രത്തിൽ സുപ്രധാനമായ ഒരു സ്ഥാനമാണ് കൊച്ചി ഭദ്രാസനത്തിനുള്ളതു്. ദീർഘകാലം ഈ മെത്രാസനം മലങ്കര മെത്രാപ്പോലീത്തന്മാരുടെ നേരിട്ടുള്ള ഭരണത്തിൽ ഇരുന്നിരുന്നു. മലങ്കരസഭയിൽ സമാധാനം ഉണ്ടാകുന്നതിനു മുമ്പ് ഒരു വിഭാഗത്തുള്ള പള്ളികൾ കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമനസ്സിലെ കീഴിലും മറേറ വിഭാഗത്തിലുള്ള പള്ളികൾ കാലംചെയ്ത അഭിവന്ദ്യനായ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ കീഴിലും, പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമേനി അഭിഷിക്തനായശേഷം അദ്ദേഹത്തിന്റെ അധികാരത്തിൻകീഴിലും ഭരിക്കപ്പെട്ടുവരവേ, സഭാസമാധാനമുണ്ടായതിനു ശേഷം കൊച്ചി ഭദ്രാസനമാകമാനം തിരുമനസ്സിലെ ഭരണത്തിൽ ഉൾപ്പെട്ടു പുരോഗമിച്ചുകൊണ്ടിരുന്നു. തിരുമനസ്സിലെ ആകസ്മികമായ വിയോഗംമൂലം വൈധവ്യത്തിലായ കൊച്ചി ഭദ്രാസനത്തിന്റെ ഭരണം, കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമനസ്സിലെ അസിസ്റ്റന്റെന്നുള്ള നിലയിൽ തുമ്പമൺ ഭദ്രാസനയിടവകയുടെ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമേനി നിർവ്വഹിച്ചുപോന്നു. ഇപ്പോഴത്തെ പ. കാതോലിക്കാ ബാവാ തിരുമേനിയുടെ സ്ഥാനാരോഹണശേഷം തിരുമനസ്സിലെ നേരിട്ടുള്ള ഭരണത്തിൻകീഴിൽ കഴിഞ്ഞുവരുന്ന വേളയിലാണ് ഇതിന്റെ ഭരണാധികാരിയായി ബലഹീനനായ നാം നിയമിക്കപ്പെട്ടിരിക്കുന്നതു്. കഴിഞ്ഞുപോയ പുണ്യശ്ലോകരായ പിതാക്കന്മാരുടെ സേവനങ്ങളെ ഓർത്തു് അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും, ജീവിച്ചിരിക്കുന്ന പിതാക്കന്മാരുടെ ആശംസാനുഗ്രഹങ്ങൾക്കായി അഭ്യർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

## മലങ്കരസഭയ്ക്കു് മഹത്തായ സംഭാവന

ഈ ഭദ്രാസനത്തിൽപ്പെട്ട കുന്നംകുളം ഇടവക രണ്ടു മലങ്കരമെത്രാപ്പോലീത്തന്മാർക്കു ജന്മം നല്കിയ പുരാതന ക്രിസ്തീയ കേന്ദ്രമാണ്. അവരിരുവരും മലങ്കരസഭയ്ക്കു നൽകിയ നിസ്തുല സേവനങ്ങൾ മലങ്കരസഭ നിലനില്ക്കുന്നിടത്തോളം കാലം കീർത്തിക്കപ്പെടുകതന്നെ ചെയ്യും. അതിൽ ആദ്യത്തെ വന്ദ്യദേഹം കോട്ടയം പഴയ



സിമ്മനാരി സ്ഥാപകൻ എന്ന അപരാഭിധാനത്തിൽ അറിയപ്പെടുന്ന പുലിക്കോട്ടിൽ 1–ാമത്തെ മാർ ജോസഫ് ദീവന്നാസ്യോസാണ്. വൈദിക വിദ്യാഭ്യാസത്തിനുവേണ്ടി ദീർഘദൃഷ്ടിയോടുകൂടി അദ്ദേഹം ചെയ്ത അദ്ധ്വാനത്തിന്റെ ഫലമായി സ്ഥാപിതമായ കോട്ടയം പഴയസിമ്മനാരി അദ്ദേഹത്തിന്റെ ശാശ്വതസ്മാരകമായി നിലകൊള്ളുന്നു. അദ്ദേഹം വിഭാവനം ചെയ്ത ആശയങ്ങൾ വികസിച്ച് ഇന്നു് അതു് ഒരു ബി. ഡി. കോളേജ് ആയി ഉയർത്തപ്പെട്ടിരിക്കയാണ്. 2–ാമത്തെ വന്ദ്യദേഹം ഇംഗ്ലീഷ്‌വിദ്യാഭ്യാസത്തിനുവേണ്ടി എം. ഡി. സിമ്മനാരി സ്ഥാപിച്ച പുലിക്കോട്ടിൽ 2–ാമത്തെ മാർ ജോസഫ് ദീവന്നാസ്യോസാണ്. അതും വികസിച്ച് ഒരു കോളേജായി രൂപാന്തരപ്പെട്ടിരിക്കുന്നു. മാത്രമല്ല, ഒരു ശതാബ്ദത്തിനു മുമ്പ് മലങ്കരസഭയിൽ ഉണ്ടായ വിപ്ലവത്തിന്റെയും നവീകരണപ്പിശറുകളുടെയും ആഞ്ഞടിയിൽനിന്നു സഭാനൗകയെ സമർത്ഥമായ സാരഥ്യത്തോടുകൂടി നയിച്ചതും പ്രസ്തുത ദീവന്നാസ്യോസ് തിരുമേനി ആയിരുന്നു. മലങ്കരസഭയുടെ മഹാപരിശുദ്ധനായി സർവ്വാദരണീയനായ പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും ഈ ഭദ്രാസനത്തിൽപ്പെട്ട മുളന്തുരുത്തി ഇടവകാംഗമായിരുന്നു എന്നുള്ളതു് ആ പള്ളിക്കും ഈ ഭദ്രാസനത്തിനും എന്നും അഭിമാനകരമത്രെ. അദ്ദേഹം മാർ ജോസഫ് ദീവന്നാസ്യോസിന്റെ വലങ്കൈ ആയിനിന്നു് പരുമല സിമ്മനാരി സ്ഥാപനം, വൈദികപരിശീലനപ്രവർത്തനം എന്നിവയാൽ തെക്കൻഭദ്രാസനങ്ങളുടെ താങ്ങും തണലുമായി പരിശോഭിച്ചു. പൊതുസമുദായസേവനതല്പരനായിരുന്ന മാർ കൂറീലോസ് മെത്രാപ്പോലീത്താ (പാണമ്പടി പള്ളിയിൽ കബറടങ്ങിയിരിക്കുന്ന തിരുമേനി) യും മുളന്തുരുത്തി പള്ളി ഇടവകാംഗമായിരുന്നു. പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, ഇപ്പോഴത്തെ കണ്ടനാട് ഇടവകയുടെ പൗലൂസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ, മിഷ്യണറി ബിഷപ്പും മലബാറിന്റെ മെത്രാപ്പോലീത്തായുമായ മാർ ഒസ്താത്തിയോസ് എന്നീ തിരുമേനിമാരും കൊച്ചി മെത്രാസനത്തിൽ പെട്ടവരാണ്. തെക്കെന്നോ വടക്കെന്നോ, സ്വന്തയിടവകയെന്നോ, അന്യഇടവകയെന്നോ ഉള്ള ഇടുങ്ങിയ ചിന്താഗതി ലവലേശം സ്പർശിക്കാതെ പ്രസ്താവിത പിതാക്കന്മാർ പൊതുസഭയുടെ ഉൽക്കർഷത്തിനുവേണ്ടി ജീവിതസമർപ്പണം ചെയ്തവരാണ്. അവരുടെ മഹനീയ പാരമ്പര്യങ്ങളെയും ഉൽകൃഷ്ടാശയങ്ങളെയും പിൻഗമിക്കുവാൻ അഭിനവ തലമുറയ്ക്കും കഴിവുണ്ടു് എന്നുള്ള ശുഭാപ്തിവിശ്വാസമാണു നമുക്കുള്ളതു്. പഴയ കൊച്ചി രാജ്യത്തിന്റെ തലസ്ഥാനമായ തൃപ്പൂണിത്തുറയിലും പരിസരപ്രദേശങ്ങളിലുമുള്ള പുരാതന സുറിയാനിക്രിസ്ത്യാനികൾ രാജ്യഭക്തിയിലും രാജഭക്തിയിലും ശോഭിച്ചിരുന്നവരും രാജ്യത്തിന്റെ പുരോഗമനത്തിനുവേണ്ടി കൃഷി വാണിജ്യാദികളിലും സൈനിക സേവനത്തിലും അദ്വിതീയപങ്കു വഹിച്ചിട്ടുള്ളവരുമാണ്. പതിനാറാം നൂററാണ്ടിൽ പോർട്ടുഗീസ് ആഗമനത്തോടുകൂടി ഉണ്ടായ സഭാസംഭവവികാസങ്ങളിൽ സുധീരമായ നേതൃത്വം കൊടുക്കുന്നതിലും അവർ വിജയിച്ചിട്ടുണ്ട്. കൊച്ചി, എറണാകുളം, തൃശ്ശൂർ, കുന്നംകുളം എന്നീ നഗരങ്ങൾ വികസിച്ചുകൊണ്ടിരിക്കുകയും കേരളത്തിന്റെ മാത്രമല്ല, ഭാരതത്തിന്റെ തന്നെ രാഷ്ട്രശില്പവിധാനത്തിൽ സുപ്രധാനമായ പങ്കുവഹിക്കത്തക്കവണ്ണം അനുദിനം വളർന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു എന്നുള്ളതു് നമ്മുടെ കണ്ണു തുറപ്പിക്കേണ്ടതാണ്. അതിൽ നമ്മുടെ സമുദായത്തിന്റേതായ മഹനീയ പങ്കു വഹിക്കുന്നതിൽ നാം ഒട്ടും പിന്നോക്കം പോകാതെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

## പൗലൂസ് മാർ സേവേറിയോസ് തിരുമേനിയുടെ നേതൃത്വം

കർത്താവിൽ സ്നേഹിക്കപ്പെട്ടവരെ, കൊച്ചി ഭദ്രാസനത്തിന്റെ സർവ്വോന്മുഖമായ അഭിവൃദ്ധിക്കും പുരോഗമനത്തിനും വേണ്ടി ജീവിതാർപ്പണം ചെയ്കയും, വാത്സല്യമസൃണമായ പരിചരണങ്ങൾ നൽകി ഇന്നത്തെ നിലയിൽ എത്തിക്കുകയും ചെയ്ത കാലംചെയ്ത പുണ്യശ്ലോകനായ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമേനിയെ അല്പമായിട്ടെങ്കിലും പരാമർശിക്കാതെ കൊച്ചി ഭദ്രാസനത്തെക്കുറിച്ചുള്ള പ്രസ്താവനകൾ പൂർണ്ണമാകുന്നതല്ല. അര ശതാബ്ദത്തിനു മേലായി അന്തഃഛിദ്രങ്ങളിലും വ്യവഹാരങ്ങളിലും പെട്ടു നട്ടം തിരിഞ്ഞിരുന്ന മലങ്കരസഭയിൽ സമാധാനം കൈവന്നു കാണ്മാൻ സഭാഭാസുരൻ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനി, പൗലൂസ് മാർ അത്താനാസ്യോസ് തിരുമേനി എന്നിങ്ങനെ അനേകം പുണ്യാത്മാക്കളെ ആർത്തിയോടെ ദാഹിച്ചു മോഹിച്ചിരുന്നു. സമാധാനമാകുന്ന വാഗ്ദത്തഭൂമി കാണാതെ മോശയെ

പ്പോലെ ആ പിതാക്കന്മാർ കടന്നുപോയി. എങ്കിലും ദൈവത്തിന്റെ നിർണ്ണയത്തിൽപെട്ട സമയം സമാഗതമായപ്പോൾ 1958 ഡിസംബർ 16-ാം തീയതി അന്ത്യോഖ്യാ സിംഹാസനത്തിന്റെ മാർ ഇഗ്നാത്തിയോസ് യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനിയും, പൗരസ്ത്യസിംഹാസനത്തിന്റെ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയും പരസ്പരസ്വീകരണം നടത്തി ശത്രുതയുടെ വേലി പൊളിച്ച് ഇരുപക്ഷത്തെയും ഒന്നാക്കിത്തീർത്ത ആ മഹൽ സംഭവം മലങ്കരസുറിയാനി സഭാചരിത്രത്തിലെ ഒരു നവീനാദ്ധ്യായത്തിന്റെ തുടക്കമായിരുന്നു. ദാഹിച്ചും വരണ്ടും വെള്ളത്തിനായി ആഗ്രഹിച്ചിരിക്കുന്ന ഭൂമി മുൻമഴയുടെ വെള്ളത്തെ ആർത്തിയോടെ ഉൾക്കൊള്ളുന്നതുപോലെ സമാധാനപ്രേമികളായ എല്ലാവരും ആ സംഭവത്തെ സ്വാഗതം ചെയ്ത് ആനന്ദപുളകിതരായി. അവരിൽ മുൻപന്തിയിൽനിന്നു മാതൃകായോഗ്യമായി അന്ത്യശ്വാസംവരെയും പ്രവർത്തിച്ച മഹാനുഭാവനാണ് കർമ്മധീരനായ പൗലൂസ് മാർ സേവേറിയോസ് തിരുമേനി. ദാഹിച്ചുമോഹിച്ചിരുന്ന സമാധാനം കരഗതമായപ്പോൾ അതു പുലർത്തിക്കൊണ്ടു പോകുന്നതിനു ആ ധീരസേനാനി അരയും തലയും മുറുക്കി കഠിനാദ്ധ്വാനം ചെയ്തു. പോരാട്ടമദ്ധ്യേ വീരചരമം പ്രാപിച്ചു. കൂടുതൽ അദ്ധ്വാനിച്ചു കഷ്ടപ്പെടുന്നതിനു ദൈവം അദ്ദേഹത്തെ അനുവദിക്കാതെ പൂർവ്വപിതാക്കന്മാരുടെ നിരയിലേക്കു അദ്ദേഹത്തെ വിളിച്ചു ചേർത്തു. അദ്ദേഹത്തിന്റെ അദ്ധ്വാനത്തിന്റെ സൽഫലങ്ങൾ അദ്ദേഹം ആത്മാവിൽ കണ്ടുകൊണ്ട് പുണ്യശ്ലോകരായ പിതാക്കന്മാരോടുകൂടി സന്തോഷിക്കുന്നുണ്ട് എന്നു നാം വിശ്വസിക്കുന്നു. ദൈവം അദ്ദേഹത്തിന്റെ ആത്മാവിനു നിത്യശാന്തി നൽകട്ടെ എന്നു പ്രാർത്ഥിക്കാം. അദ്ദേഹം പാലിച്ചിരുന്ന സമാധാനാവസ്ഥയെ അന്യൂനം കാക്കുന്നതിലും, അദ്ദേഹത്തിന്റെ പ്രയത്നഫലങ്ങളായ ഈ കൊരട്ടി സിമ്മനാരിയും, മററു പള്ളികളും, സ്ഥാപനങ്ങളും അദ്ദേഹം വിഭാവനം ചെയ്തിരുന്ന അവസ്ഥയിലേക്കു ഉയർത്തുന്നതിലും നമുക്കുള്ള പങ്കു വഹിക്കുക എന്നുള്ളതാണ് അദ്ദേഹത്തോടു നമുക്കു നിറവേററുവാനുള്ള കടപ്പാട് എന്നും ഈയവസരത്തിൽ അനുസ്മരിപ്പിച്ചുകൊള്ളട്ടെ.

## സമാധാനത്തിന്റെ ഫലങ്ങൾ നേടിയെടുക്കണം

ഇനിയും നമ്മുടെ സഭയുടെ പൊതുവായ ചില കാര്യങ്ങൾ എടുത്തുപറയേണ്ടിയിരിക്കുന്നു. സഭാസമാധാനം ഉണ്ടായതിന്റെ ഫലങ്ങൾ നാം നേടേണ്ടിയിരിക്കുന്നു. ദീർഘമായ വ്യവഹാരത്തിലും, അന്തഃഛിദ്രത്തിലും കഴിഞ്ഞ സഭക്കു വന്നുകൂടിയിട്ടുള്ള നഷ്ടങ്ങൾ അനല്പങ്ങളാണ്. അവയെ പരിഹരിക്കുക എന്നതാണ് സഭയുടെ അടിയന്തിര കർത്തവ്യം.

സാമ്പത്തികനഷ്ടവും ദൈവിക കാര്യങ്ങൾ പ്രവർത്തിക്കുന്നതിനു സാധിക്കാത്തതുകൊണ്ടുള്ള നഷ്ടവുമാണ് സഭയെ ബാധിച്ചിട്ടുള്ളത്. സഭാംഗങ്ങളുടെ ധാരണകളിലും ദർശനത്തിലും സംഭവിച്ചിട്ടുള്ള വ്യതിയാനങ്ങളാണ് ഏററവും വലിയ നഷ്ടമായി നമുക്കു കണക്കാക്കുവാനുള്ളത്. സഭയെക്കൊണ്ടും പള്ളികളെക്കൊണ്ടും ഇന്നയിന്ന കാര്യങ്ങൾ നടത്തണമെന്നുള്ള ദൈവോദ്ദേശത്തെയും, ദൈവത്തിന്റെ Planing നെയും വിട്ട് സ്വാർത്ഥപരമായ ഉദ്ദേശസാദ്ധ്യത്തിനായി അവയെ ചൂഷണം ചെയ്യുന്ന സമ്പ്രദായം പലയിടത്തും നിലവിലിരിക്കുന്നു. നമുക്കു വന്ന നഷ്ടം ഇതാണ്. ഈ നഷ്ടം പരിഹരിക്കുവാൻ നാം കഠിനാദ്ധ്വാനം ചെയ്യേണ്ടിയിരിക്കുന്നു. ഒരു ആത്മികപുനരുജ്ജീവനവും നവോത്ഥാനവും സമാധാനഫലമായി നാം നേടിയെടുക്കുവാനുണ്ട്.

## പൊതുവായ വീക്ഷണം ആവശ്യമാണ്

പള്ളികളെ സംബന്ധിച്ചാണെങ്കിൽ അവ ഏതോ കാലത്ത് എങ്ങനെയോ കടന്നുകൂടിയ ചില സ്വതന്ത്രസ്ഥാപനകളായിട്ടു നിലനിന്നുവരുന്നു എന്ന ധാരണ ചിലയിടങ്ങളിലുള്ളതായി കാണാം. ഓരോ പള്ളിയും സ്വതന്ത്രമാണെന്നും, അതിനുള്ളിലെ കാര്യങ്ങൾ അവിടെയുള്ളവരുടെ സ്വന്തയിഷ്ടം അനുസരിച്ചുമാത്രം നടക്കണമെന്നും മേലധികാരികൾ അവയുടെ ഉള്ളിലുള്ള സംഗതികളിൽ പ്രവേശിക്കരുതെന്നും ഉള്ള ഇടുങ്ങിയ ചിന്താഗതി പ്രത്യക്ഷപ്പെടുന്നുണ്ട്! ഈ Parachealism മാറാതെ സഭ വളരുകയില്ല. ഞങ്ങളുടെ പള്ളി, ഞങ്ങളുടെ പണം എന്ന നിലമാറി, നമ്മുടെ പള്ളി, നമ്മുടെ പണം എന്നു പറയുന്ന ഒരു വ്യവസ്ഥിതിയാണ് ഉണ്ടാകേണ്ടതു്. ഒരു ഭദ്രാസനത്തെ സംബന്ധിച്ചു പറയുമ്പോഴും അതിന്റെ സ്വന്തമായ കാര്യങ്ങളിൽ ശ്രദ്ധിക്കുകയും അതോടൊപ്പം സഭയു



ടെ പൊതുവായ കാര്യങ്ങളിൽ സഹകരിക്കുകയും ചെയ്യേണ്ടതുണ്ട്. കാരണം പൊതുസഭയെ വിട്ട് ഒരു ഭദ്രാസനത്തിനോ ഇടവകക്കോ പല കാര്യങ്ങളിലും തനിയെ നില്ക്കുക സാദ്ധ്യമല്ല. സഭയെ പൊതുവായി അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ വരുമ്പോൾ ഒററപ്പെട്ടുള്ള നില അപകടമായി ഭവിക്കും.

## ധാർമ്മികമായ മുന്നേററത്തിന്റെ ആവശ്യകത

സഭാംഗങ്ങളിൽ ഉണ്ടായിട്ടുള്ള ധാർമ്മികവും ആത്മികവുമായ അധഃപതനം അർബ്ബുദവ്യാധിപോലെ സഭാഗാത്രത്തെ കരണ്ടു നശിപ്പിച്ചുകൊണ്ടിരിക്കുന്നു എന്നുള്ള യാഥാർത്ഥ്യം അധികം പേർ കാണുന്നില്ല. ക്രിസ്തീയ മൂല്യങ്ങളോടും ജീവിതത്തിലെ ഘനമേറിയ തത്വങ്ങളോടും വിശ്വാസസംഹിതകളോടും ഉള്ള അവഗണനാമനോഭാവം, നിസ്സാരകാര്യങ്ങൾക്കുവേണ്ടിപ്പോലും മത്സരിക്കുകയും വഴക്കും കേസ്സും നടത്തുകയും ചെയ്യുന്ന ദുർവാസന, പൊതുമുതലുകൾ നിഷ്പ്രയോജനമായി ധൂർത്തടിക്കുന്നതിനുള്ള വ്യഗ്രത എന്നിവ അസമാധാനത്തിന്റെയും അന്തഃഛിദ്രത്തിന്റെയും ഇന്നും അവശേഷിക്കുന്ന വ്യാധികളാണ്. വേദപുസ്തകജ്ഞാനം, പ്രാർത്ഥനാസ്വഭാവം, ജീവിതസമർപ്പണം, വിശ്വാസപരിജ്ഞാനം, സുവിശേഷതാല്പര്യം എന്നിവയിൽ അടിസ്ഥാനപ്പെട്ട ആത്മികവർദ്ധനയിൽ സഭാമക്കളെ വളർത്തേണ്ടതും, അവർക്ക് അതിനു നേതൃത്വം കൊടുക്കത്തക്കവണ്ണം കഴിവുള്ള ഒരു വൈദിക സഞ്ചയത്തെ വാർത്തെടുക്കേണ്ടതും സഭയുടെ അടിയന്തിരാവശ്യമായിത്തീർന്നിരിക്കുന്നു. ഇക്കാര്യത്തിന് ഈ ഭദ്രാസനത്തിനു് അതിന്റേതായ പങ്കു വഹിക്കുവാനുണ്ട്.

സാമൂഹ്യസ്ഥിതിയിലും ശാസ്ത്രീയരംഗങ്ങളിലും ലോകം ഇന്നു വലിയൊരു പരിവർത്തനത്തെ അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നു. ആസ്തിക്യബോധത്തിന്റെയും മതത്തിന്റെയും നേരെ വെല്ലുവിളികൾ ഉയരുന്നു. മനുഷ്യനു് അഭിമുഖീകരിക്കേണ്ടിവരുന്ന പ്രശ്നങ്ങൾക്കു് ഉത്തരം കൊടുപ്പാൻ കഴിയാതെവരുന്ന ഒരു മതത്തിനും സഭക്കും നിലനിൽപ്പുണ്ടാകയില്ല. ഭൂതകാലസംഭവങ്ങൾ കഴിഞ്ഞതുപോലെ ഭാവികാലവും കഴിഞ്ഞുകൊള്ളും എന്നുള്ള അലംഭാവത്തോടുകൂടി മതം ഇരുന്നാൽ പോരാ. പ്രത്യുത, മതവും സഭയും സമകാലീന പ്രശ്നങ്ങളേക്കുറിച്ച് ചിന്തിക്കുകയും പഠിക്കുകയും ആധികാരികമായി പോംവഴികൾ നിർദ്ദേശിക്കുകയും ചെയ്യേണ്ട ഘട്ടത്തിൽ വന്നു നിൽക്കുകയാണ്. സഭ ജീവിക്കുകയും ജീവിപ്പിക്കുകയും ചെയ്യുന്നതായിരിക്കണം. ഈ ഒരു ദർശനം സഭയുടെയും ഇടവകകളുടെയും പ്രവർത്തനങ്ങൾക്കു ലക്ഷ്യമായിത്തീരണം. ഇത്രയും പറഞ്ഞതു് സഭക്കു് ഭാരമേറിയ കർത്തവ്യങ്ങളും ചുട്ടുപിടിച്ച പ്രശ്നങ്ങളും കിടക്കുമ്പോൾ നിഷ്പ്രയോജനങ്ങളായ സംഗതികളെച്ചൊല്ലി വഴക്കടിക്കുവാനും, കുടിപ്പക വർദ്ധിപ്പിക്കുവാനും, വ്യക്തിവിദ്വേഷം പുലർത്തുവാനും ആരെങ്കിലും മുതിരുന്നുവെങ്കിൽ അതു് എത്രയോ ബുദ്ധിഹീനവും ലജ്ജാകരവുമായ സംഗതിയായിരിക്കും എന്നു് ഓർപ്പിക്കുവാൻ വേണ്ടിയാണ്. 'ഞങ്ങൾ നിങ്ങൾക്കായി കുഴലൂതി, നിങ്ങൾ നൃത്തം ചെയ്തില്ല; ഞങ്ങൾ നിങ്ങൾക്കായി വിലാപം പാടി, നിങ്ങൾ മാറത്തടിച്ചില്ല, എന്നു വിളിച്ചുപറയുന്ന കുട്ടികളുടെ ബാലിശത്വത്തിലേക്കു നാം വഴുതിവീഴാതിരിക്കുവാൻ സൂക്ഷിക്കണം.

## നമ്മുടെ വിഭവസാദ്ധ്യതകൾ വിനിയോഗക്ഷമമാക്കണം

സ്നേഹിക്കപ്പെട്ടവരെ, ദൈവം നമ്മുടെ സഭക്കു തന്നിരിക്കുന്ന വിഭവസാദ്ധ്യതകൾ വളരെയാണ്. അവയെ ഉചിതമായ ചാനലുകളിൽക്കൂടി തിരിച്ചുവിടുവാൻ നാം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ആണ്ടുതോറും ഗണ്യമായ സംഖ്യ മിച്ചം വരുന്ന പള്ളികൾ, അഭ്യസ്തവിദ്യരും കർമ്മകുശലരുമായ യുവാക്കന്മാർ, സഭയോടും പിതാക്കന്മാരോടും കൂറുള്ള ജനങ്ങൾ മുതലായവ ഉള്ളപ്പോൾ ഒരുവിധത്തിലും നാം പ്രവർത്തനപഥത്തിൽ പിറകോട്ടു പോകേണ്ടവരല്ല. ജനങ്ങളുടെ ആത്മീയവും സാമൂഹ്യവുമായ അഭിവൃദ്ധിക്കുതകുന്ന പ്രസ്ഥാനങ്ങൾ ശക്തിപ്പെടണം. പള്ളികൾ ഇല്ലാത്തിടത്തു പള്ളികൾ ഉണ്ടാക്കുക, ശക്തികുറഞ്ഞ പള്ളികൾക്കു കൈത്താങ്ങൽ കൊടുക്കുക, അനാഥരെയും, ആതുരരെയും സഹായിക്കുക, ദൈവിക വേലക്കാർക്കു പ്രോത്സാഹനം കൊടുക്കുക എന്നീ കാര്യങ്ങൾക്കു വേണ്ടിയുംകൂടി ചെലവിടാനുള്ളതാണ് പള്ളിമുതലുകൾ. അതുപോലെ അഭ്യസ്തവിദ്യരും സേവനസന്നദ്ധരുമായ വൈദികരെ പരിശീലിപ്പിച്ചു് സഭക്കുവേണ്ടി എവിടെയും പോയി സേവനം ചെയ്‌വാൻ ആഹ്വാനം ചെയ്യേണ്ടിയിരിക്കുന്നു. പ്രധാന വിദ്യാഭ്യാസസ്ഥാപനങ്ങളോടനുബന്ധിച്ചു് നമ്മുടെ വിദ്യാർത്ഥികൾക്കു് ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ള പരി

ശീലനം ലഭിക്കേണ്ടതിലേക്ക് ഹോസ്റ്റലുകൾ സ്ഥാപിക്കുക, സുവിശേഷവേലയിൽ താല്പര്യമുള്ളവർക്ക് അവശ്യം വേണ്ട ക്രമീകരണങ്ങൾ ചെയ്തുകൊടുക്കുക എന്നിങ്ങനെ അനവധി അത്യാവശ്യങ്ങൾ നമ്മെ കാത്തുനില്ക്കുന്നു. കൊച്ചി ഭദ്രാസനത്തിന്റെ ആസ്ഥാനമായ ഈ സിമ്മനാരിയിൽ, കാലംചെയ്ത തിരുമേനി സമാരംഭിച്ചിട്ട് മുഴുവനാകാതെ കിടക്കുന്ന പണികൾ മുഴുവനാക്കേണ്ടിയിരിക്കുന്നു. ഇവയും ഇവപോലുള്ള മററനേകം സംഗതികളും സാധിക്കുന്നതിന് ഇടവകകളുടെയും ഔദാര്യനിധികളായ ജനങ്ങളുടെയും നിർല്ലോഭമായ സഹായസഹകരണങ്ങൾ കൂടാതെ സാദ്ധ്യമല്ല. പണം കൂട്ടിവച്ചു വഴക്കടിക്കുന്ന സമ്പ്രദായത്തിനു നാം ഒരു വിരാമമിടേണ്ടിയിരിക്കുന്നു. സ്വന്തം കാര്യത്തിനല്ല ദൈവത്തിനു വേണ്ടി, വൻകാര്യങ്ങൾ പ്രവർത്തിക്കുന്നതിനു ശക്തരായിത്തീരുവാൻ നമുക്കു തന്നിൽ ശരണപ്പെടാം.

### സ്നേഹത്തിൽ ഏകയോഗമായി വർത്തിക്കുക

പ്രഗത്ഭനും ധീരനുമായ ഒരു ഭരണാധികാരിയുടെ പിൻഗാമിയായി ദൈവകൃപയാൽ ബലഹീനനായ നാം അവരോധിക്കപ്പെട്ടിരിക്കയാണ്. നിങ്ങളെല്ലാവരുടെയും പ്രാർത്ഥനകളും ഹൃദയപൂർവ്വമായ സഹകരണങ്ങളും പ്രത്യേകിച്ച് ബ. വൈദികരുടെ ധാർമ്മികമായ പിന്തുണകളും മേലിൽ ലഭിക്കേണ്ടതു് അനിവാര്യമായി നാം കരുതുന്നു. വൈദികർ തമ്മിലും വൈദികരും ജനങ്ങളും തമ്മിലും സ്നേഹത്തിൽ ഏകയോഗമായിപ്പോകുന്നതിനെക്കാൾ വലിയ ഒരു നേട്ടം നമുക്കുണ്ടാകുവാനില്ല എന്നു നാം വിശ്വസിക്കുന്നു. പ്രശ്നങ്ങൾ ഉണ്ടാകാതെയും ഉണ്ടായാൽവർദ്ധിപ്പിക്കാതെയും ക്ഷമയോടുംസഹനത്തോടുംകൂടെ അവകൈകാര്യംചെയ്തു് അവസാനിപ്പിക്കുന്നതിൽ നാമെല്ലാവരും പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. അച്ചടക്കത്തിലും ജീവിതനിഷ്ഠയിലും ഉറച്ച് പൊതുനന്മയെ ലാക്കാക്കി പ്രവർത്തിക്കേണ്ട കാലഘട്ടത്തിലാണ് നാം ജീവിക്കുന്നതു്.

### മററു സഭകളുമായി സഹകരണം

ക്രൈസ്തവസഭകളെ സംബന്ധിച്ചു നോക്കുകയാണെങ്കിൽ എക്യുമിനിസത്തിന്റെ കാലമാണിതു്. മററു ക്രൈസ്തവസഹോദരങ്ങളുമായി സഹകരിക്കാവുന്ന എല്ലാ മണ്ഡലങ്ങളിലും സഹകരിക്കുകയും അതേസമയം സ്വന്തസഭയുടെ വിശ്വാസവും അച്ചടക്കവും പാലിക്കുകയും ചെയ്യുന്നതിനും, മററുള്ളവരിലുള്ള നല്ല അംശങ്ങൾ സ്വായത്തമാക്കുന്നതിനും നമുക്കു കഴിയേണ്ടതാണ്. മററു ഭദ്രാസനങ്ങളെക്കാൾ ഈ ഭദ്രാസനത്തിനുള്ള ഒരു പ്രത്യേകത വിശ്വാസകാര്യങ്ങളിൽ നമ്മോടു് അടുത്തുനില്ക്കുന്ന തൊഴിയൂർ ഇടവകയും, ഏതാനും ചില കാര്യങ്ങളിൽ മാത്രം വ്യത്യാസമുള്ള പൗരസ്ത്യകൽദായ സഭയും ഇതിന്റെ ഭൂമിശാസ്ത്രപരമായ പരിധികളിൽ സ്ഥിതിചെയ്യുന്നു എന്നുള്ളതാണ്. അവർക്കു നമ്മുടെ സഭയോടു കൂടുതൽ ഐക്യതയും സഹകരണവും ഉണ്ടാകുവാനുള്ള പന്ഥാകൾ ദൈവം ഒരുക്കിത്തരട്ടെ എന്നു പ്രാർത്ഥിക്കാം.

### നമ്മുടെ സഭ

നമ്മുടെ സഭ ഒരു എപ്പിസ്ക്കോപ്പൽ സഭയാണ്. വിശ്വാസം, പട്ടത്വം, അച്ചടക്കപാലനം എന്നിവയിലുള്ള സമ്പൂർണ്ണാധികാരം എപ്പിസ്ക്കോപ്പൽ സുന്നഹദോസ്സിൽ സ്ഥിതിചെയ്യുന്നു. ഈ അടിസ്ഥാനത്തിലേ സഭയുടെ പുരോഗമനത്തിനു സ്ഥാനമുള്ളു. ഈ തത്വം തികച്ചും ഗ്രഹിച്ചിരുന്നാൽ സഭയുടെ അന്തരീക്ഷം കുറേക്കൂടെ പ്രകാശമാനമായിത്തീരുകയും അങ്ങിങ്ങായി ശേഷിക്കുന്ന കാർമേഘപടലങ്ങൾ നീങ്ങിക്കിട്ടുകയും ചെയ്യും. ഭരിക്കുന്നവരും ഭരിക്കപ്പെടുന്നവരും സ്വന്തയിഷ്ടത്തെയല്ല, ദൈവഹിതത്തെയാണ പ്രീണിപ്പിക്കേണ്ടതു്. നമ്മുടെ സ്ഥാനാഭിഷേകവേളയിൽ പൗരസ്ത്യ കാതോലിക്കാസിംഹാസനത്തോടും, അതിൽ വാഴുന്ന പ. ബാവാ തിരുമേനിയോടും, പ. സുന്നഹദോസിനോടും, സന്നിഹിതരായിരുന്ന ജനസംഘത്തിന്റെ സാന്നിദ്ധ്യത്തിൽ ചെയ്ത പ്രതിജ്ഞകൾ പാലിക്കുന്നതിനും, കൊച്ചി മെത്രാസനത്തോടും പൊതുസഭയോടുമുള്ള ചുമതലകൾ നിറവേററുന്നതിനും ശക്ത്യാനുസരണം ശ്രമിക്കുന്നതാണെന്നും ദൈവത്തിൽ ശരണപ്പെടുന്നു. നിങ്ങൾ നമുക്കു നൽകിയ സ്വീകരണത്തിന് ഒരിക്കൽക്കൂടി കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ടു് നമ്മുടെ വാക്കുകൾ അവസാനിപ്പിക്കുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

—o—

**For Favours Received**

ഉദ്ദിഷ്ട കാര്യത്തിന് ഒരു വിശ്വാസി.

T. K. Aleyamma, Saudi Arabia.



# വാർത്തകളും കുറിപ്പുകളും

### കബർ പണി ഉത്ഘാടനം ചെയ്തു

കാലം ചെയ്ത പ. കാതോലിക്കാബാവാ തിരുമനസ്സിലെ കബറിടം മനോഹരമായി പണികഴിപ്പിക്കുന്നതു സംബന്ധിച്ച് ഒരു പ്ലാൻ തയ്യാറായിട്ടുണ്ട്. കബറിടപ്പണിയുടെ ഉത്ഘാടനം കഴിഞ്ഞ ഒക്ടോബർ 12–ാം തീയതി പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് നിർവ്വഹിച്ചു. മാർ ക്ലീമീസ്, തോമസ് മാർ തീമോത്തിയോസ് എന്നീ തിരുമേനിമാരും തദവസരത്തിൽ സന്നിഹിതരായിരുന്നു.

### മാർ അത്താനാസ്യോസ് തിരുമേനി

ബാഹ്യകേരള ഇടവക സന്ദർശനാർത്ഥം കഴിഞ്ഞ സെപ്റ്റംബർ 14–ാം തീയതി കോട്ടയത്തുനിന്നും പുറപ്പെട്ട മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് കഴിഞ്ഞ ഒക്ടോബർ 18–ാം തീയതി സസുഖം മടങ്ങിയെത്തിയിരിക്കുന്നു. (തിരുമനസ്സിലെ യാത്രാവിവരണം അടുത്ത ലക്കത്തിൽ)

### മാർ തിയോഫിലോസ് തിരുമേനി

സോഫിയായിൽ വച്ച് കഴിഞ്ഞ ഒക്ടോബർ മാസത്തിൽ അഖിലലോകസഭാ കൗൺസിലിന്റെ ഒരു കമ്മിററിമീററിംഗിൽ മാർ തിയോഫിലോസ് തിരുമേനി സംബന്ധിക്കയും വിജ്ഞാനപ്രദമായ ഒരു പ്രസംഗം ചെയ്കയും ചെയ്തു. ഈ യോഗത്തിൽ റഷ്യൻ ആർച്ചുബിഷപ്പ് നിക്കോദിം ആദ്ധ്യക്ഷം വഹിച്ചു. മാർ തിയോഫിലോസ് തിരുമേനിയുടെ മെത്രാൻസ്ഥാനലബ്ധിയിൽ തിരുമേനിയെ പ്രസ്തുത യോഗം സഹർഷം അനുമോദിക്കയുണ്ടായി.

### സൺഡേസ്കൂൾ വാർത്തകൾ—കൊല്ലം

പുത്തൂർ ഡിസ്ട്രിക്ട് ഹെഡ്മാസ്റ്റേഴ്സ് കോൺഫറൻസ് 9–10–66–ൽ ഭദ്രാസനബുക്കുഡിപ്പോയിൽവച്ച് ഡയറക്ടറുടെ അദ്ധ്യക്ഷതയിൽ നടന്നു. ഇൻസ്പെക്ടർ ശ്രീ ഉമ്മൻപണിക്കർ സ്ക്രൂട്ടിനി ആപ്പീസറന്മാരെ നിശ്ചയിച്ചു നിയമിച്ചു.

തിരുവനന്തപുരം ഡി. അദ്ധ്യാപകസമ്മേളനം 16–10–66–ൽ തിരുവനന്തപുരം സുറിയാനിപ്പള്ളിയിൽ സെൻറ് ജോർജ്ജ് ഹാളിൽവച്ചു നടക്കുകയുണ്ടായി.

സർവ്വശ്രീ കെ. സി. ജോൺ മാതൃകാപാഠം എടുത്തു. ശ്രീ കെ. ഐസക്ക് (ഭദ്രാസന ഡയറക്ടർ) പ്രസംഗിച്ചു. റവ. ഡീക്കൻ പി. ജോർജ്ജ് (പ്രിൻസിപ്പൽ, കൊട്ടാരക്കര കോളേജ്) ആദ്ധ്യക്ഷം വഹിച്ചു. യോഗത്തിൽ ശ്രീ ററി. പി. തോമസ് (ഡി. ഇൻസ്പെക്ടർ) സ്വാഗതവും, ശ്രീ. ററി. ഒ. കുര്യൻ (ഹെഡ മാസ്റ്റർ) കൃതജ്ഞതയും ആശംസിച്ചു.

### തീർത്ഥാടകസംഘം

വ ദി ശ്രീ അബ്രേം അമ്പൂദി റമ്പാന്റെ നേതൃത്വത്തിൽ മലങ്കരയിൽനിന്നും ഒരു തീർത്ഥാടകസംഘം വി. നാടുകൾ സന്ദർശിക്കാനായി ഒക്ടോബർ 24–ാം തീയതി പുറപ്പെട്ടിരിക്കുന്നു. തീർത്ഥാടകസംഘത്തിൽ പുത്തേട്ടുകടപ്പിൽ പീലിപ്പോസ് കത്തനാർ, ററി. സി. ജോർജ്ജ് കത്തനാർ, ഷെവ. ററി. പി. പീലിപ്പോസ്, സമുദായസെക്രട്ടറി ശ്രീ പി. സി. എബ്രഹാം മുതലായവർ ഉൾപ്പെട്ടിട്ടുണ്ട്.

## മാർ സേവേറിയോസ് തിരുമേനിയുടെ സുന്ത്രോണീസ്സോ

(സ്വ. ലേ.) കൊരട്ടി, 21–10–66.

യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി കൊച്ചി ഭദ്രാസന ഇടവകയുടെ ഭരണച്ചുമതല കഴിഞ്ഞ ഒക്ടോബർ 21–ാം തീയതി വെള്ളിയാഴ്ച മൂന്നുമണിക്ക് ഏറ്റെടുത്തിരിക്കുന്നു. 21–ാം തീയതി 12.30 ന് അനേകം കാറുകളുടെ അകമ്പടിയോടുകൂടി ദേവലോകം അരമനയിൽനിന്നു പുറപ്പെട്ട തിരുമേനിക്ക് കുരിശ്, കുട, കൊടി, പൊൻവെള്ളിക്കുരിശുകൾ, കുത്തോലകൾ, വാദ്യമേളങ്ങൾ എന്നിവയോടുകൂടിയ അതിഗംഭീരമായ ഒരു സ്വീകരണമാണു നൽകപ്പെട്ടതു്.

കൃത്യം 3 മണിക്ക് കൊരട്ടി സിമ്മനാരിയിൽവച്ചു സുന്ത്രോണീസ്സോ ശുശ്രൂഷ പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ ആരംഭിച്ചു. ബാവാതിരുമേനി മാർ സേവേറിയോസ് തിരുമേനിക്കു നൽകിയ സ്സാത്തിക്കോൻ (അധികാരപത്രം) മല്പാൻ എൻ. കെ. കോരുത്തു കത്തനാർ വായിച്ചു. വൈദികർ ചേർന്ന് അഭിനവ മെത്രാപ്പോലീത്തായെ സിംഹാസനത്തിൽ എടുത്തുയർത്തി. ജനക്കൂട്ടം 'ഒക്സിയോസ്' പാടി. 'ഞാൻ നല്ല ഇടയനാകുന്നു' എന്ന ഏവൻഗേലി തിരുമേനി വായിച്ചു. ഈ ശുശ്രൂഷയിൽ തുമ്പമൺ ഇടവകയുടെ ദാനിയേൽ മാർ പീലക്സീനോസ്, ക്നാനായ ഇടവകയുടെ ഏബ്രഹാം മാർ ക്ലീമ്മീസ്, തോമസ് മാർ തീമോത്തിയോസ് എന്നീ തിരുമേനിമാരും കൊച്ചി മെത്രാസനത്തിലും അല്ലാതെയും ഉള്ള ഒട്ടുവളരെ വൈദികരും വമ്പിച്ച ജനക്കൂട്ടവും സംബന്ധിച്ചിരുന്നു. അരമന അങ്കണത്തിൽ വച്ചു പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ അനന്തരം മഹായോഗം ചേർന്നു. തോമസ് മാർ തീമോത്തിയോസ് തിരുമേനിയും, കെ. പി. സി. സി. പ്രസിഡണ്ട് ശ്രീ കെ. സി. ഏബ്രഹാം, സർവ്വശ്രീ കെ. കെ. പത്രോസ്, പി. ജെ. കുഞ്ഞുവറിയതു്, പി. പി. ജോർജ്ജ് ആദിയായവരും പ്രസംഗിച്ചു. റവ. ഫാ. കെ. റ്റി. സഖറിയാ സ്വാഗതപ്രസംഗം ചെയ്തു. റവ. ഫാ. ജോസഫ് വെണ്ടാപ്പള്ളി കൃതജ്ഞത പറഞ്ഞു. പ. ബാവാ തിരുമേനിയുടെ അദ്ധ്യക്ഷപ്രസംഗത്തിൽ കൊച്ചി മെത്രാസനത്തിൽ, ദിവംഗതനായ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ വിയോഗം മൂലമുണ്ടായ വിടവ് നികത്തപ്പെട്ടിരിക്കുന്നതായി പ്രഖ്യാപിക്കുകയും പുതിയ മെത്രാപ്പോലീത്തായുടെ സത്യവിശ്വാസനിഷ്ഠ, പാണ്ഡിത്യം, ജീവിതനൈർമ്മല്യം മുതലായവ ചൂണ്ടിക്കാണിക്കയുമുണ്ടായി. മാർ സേവേറിയോസ് തിരുമേനി സമുചിതമായ മറുപടി പ്രസംഗം ചെയ്തു. (പ്രസംഗം അന്യത്ര).

കാലം ചെയ്ത പ. കാതോലിക്കാബാവാ തിരുമനസ്സിലേക്കുവേണ്ടി ഇടക്കാലത്തു് കൊച്ചി ഭദ്രാസനഭരണം സ്തുത്യർഹമായി നിർവഹിച്ച ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്ക് ഒരു സ്വർണ്ണമാല കൊച്ചി മെത്രാസനയിടവകവകയായി ഫാദർ പി. എസ്. സഖറിയാ കാഴ്ച നല്കി എന്ന വസ്തുതയും പ്രത്യേകം പ്രസ്താവാർഹമാണ്.

## ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം—ബോമ്പേ

ബോംബെ ഇടവകയിൽപ്പെട്ട കോളേജു വിദ്യാർത്ഥികളുടെ ആത്മീയ വളർച്ചയെ ലക്ഷ്യമാക്കി, ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഒരു യൂണിററ് ഇവിടെ രൂപീകരിച്ചിരിക്കുന്നു. തൽസംബന്ധമായി ഒക്ടോബർ 2–ാം തീയതി നടന്ന പ്രഥമയോഗത്തിൽ ഇടവകവികാരി റവ. ഫാ. സി. വി. ജോൺ ആദ്ധ്യക്ഷം വഹിക്കുകയും ബോംബെ വൈ. എം. സി. എ. സെക്രട്ടറി മി. ജോൺ ആൻറണി ഒരു ലഘുപ്രസംഗം നടത്തുകയും ചെയ്തു. തുടർന്നു പ്രസ്തുത വർഷത്തെ കമ്മററിയിലേക്ക് മി. ഉമ്മൻവറുഗീസ് (വൈസ് പ്രസിഡണ്ട്) മി. ജോർജ്ജുമാത്യു, മിസ്സ്. പൊന്നമ്മകുര്യൻ (സെക്രട്ടറിമാർ) മി. ഫിലിപ്പ് ജോൺ, മി. ജോൺ തോമസ്, മി. തോമസ് ഡൂയി, മിസ്സ് മേരിപുന്നൻ, മിസ്സ്. പ്രമീളാമാത്യൂസ് (കമ്മററി അംഗങ്ങൾ) മി, ജോൺ ആൻറണി, മിസ്സിസ്സ് കെ. ജോസഫ് (ഉപദേശകർ) എന്നിവരെ യോഗം തെരഞ്ഞെടുത്തിരിക്കുന്നു. ഭാവിപ്രവർത്തന പരിപാടികൾ വേണ്ടവിധം വിജയപ്രദമാക്കാൻ ഭാരവാഹികൾ ഉത്സാഹിച്ചു വരുന്നു.

## പട്ടം കൊട

അട്ടച്ചാക്കൽ ഹൈസ്കൂളിലെ ഒരു അദ്ധ്യാപകനായ ശ്രീ കെ റ്റി. മത്തായി ബി. ഏ. ബി. റ്റി. ക്കു് പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു് 8–10–66–ൽ ദേവലോകം അരമനച്ചാപ്പലിൽവച്ച് കോറൂയോസ്ഥാനം നൽകിയിരിക്കുന്നു.



(6–ാം പേജിൽനിന്നു തുടർച്ച)

യുടെയും മാർ തിയോഫിലോസ് തിരുമേനിയുടെയും നാമങ്ങൾ പ്രത്യേകം ഓർക്കുകയുംചെയ്തു.

കഴിഞ്ഞ ഡിസംബറിൽ നടത്തപ്പെട്ട നമ്മുടെ തിയോളജിക്കൽ സിമ്മനാരി ജൂബിലിയിൽ ഈ പാത്രിയർക്കീസ് സംബന്ധിക്കാനുള്ള ക്ഷണം അദ്ദേഹം സ്വീകരിച്ചിരിക്കയായിരുന്നു എങ്കിലും ശാരീരികാസ്വാസ്ഥ്യംമൂലം സാധിച്ചില്ല. എന്നാൽ അദ്ദേഹം നമ്മുടെ സഭ സന്ദർശിക്കാൻ താല്പര്യപ്പെട്ടുകൊണ്ടിരിക്കയാണ്. നമ്മുടെ പ. ബാവാ തിരുമേനി റുമേനിയൻ സഭ സന്ദർശിക്കണം എന്നുള്ള അദ്ദേഹത്തിന്റെ ആഗ്രഹവും പ്രദർശിപ്പിച്ചിട്ടുണ്ട്.

ഓർത്തഡോക്സ് സഭകളുടെ യോജിപ്പിനെപ്പറ്റി വളരെ വ്യക്തവും ദൃഢവുമായ ഒരു കാഴ്ചപ്പാടാണ് ഇദ്ദേഹത്തിനുള്ളതു്. 1964–ൽ ഒഡ്ഡസിയിൽവച്ചു നടത്തപ്പെട്ട ഓർത്തഡോക്സ് സഭകളുടെ തീരുമാനത്തിന്റെ വെളിച്ചത്തിൽ മലങ്കരസഭയുൾപ്പെട്ട പൗരസ്ത്യ ഓർത്തഡോക്സ് സഭകളുമായി കർബ്ബാനസംസർഗ്ഗം ഉടനടി സ്ഥാപിക്കേണ്ടതാണെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം.

റുമേനിയൻ സഭയിൽ പട്ടക്കാർക്കും മേല്പട്ടക്കാർക്കുമുള്ള തിരുവസ്ത്രങ്ങളും മററു പള്ളിഉപകരണങ്ങളും സഭയുടേതായ നിർമ്മാണശാലകളിൽതന്നെ അഭിനവരീതിയിലുള്ള യന്ത്രസംവിധാനങ്ങളോടുകൂടിയാണു് നിർമ്മിക്കപ്പെടുന്നതു്. കന്യാസ്ത്രീകൾ ധാരാളമായി നെയ്ത്തുജോലി ചെയ്യുന്നു. അങ്ങനെയുള്ള ഒരു നെയ്ത്തുശാല മാർ തിയോഫിലോസ് തിരുമേനി സന്ദർശിക്കയുണ്ടായി.

മാർ തിയോഫിലോസ് തിരുമേനി ഒക്ടോബർ 27–ാം തീയതി പഴയസിമ്മനാരിയിൽ മടങ്ങിയെത്തുകയും, 28–ാം തീയതി രാവിലെ കാതോലിക്കേററ് അരമനയിൽവന്ന് പ. കാതോലിക്കാബാവാ തിരുമേനിയെ സന്ദർശിക്കുകയും ചെയ്തു.

## മാർ ഗ്രീഗോറിയോസ് തിരുമേനി

അങ്കമാലി ഇടവകയുടെ മാർ ഗ്രീഗോറിയോസ് തിരുമേനി കഴിഞ്ഞ സെപ്ററംബർ 18–ാം തീയതി ഇവിടെനിന്നും പുറപ്പെട്ട് വി. നാടുകളും, പ. പാത്രിയർക്കീസ് ബാവായേയും സന്ദർശിച്ചശേഷം അമേരിക്കയിൽ പര്യടനം നടത്തുകയുണ്ടായി. തിരുമേനി ഈ മാസത്തിൽ തിരിച്ചെത്തുന്നതാണ്.

## നിര്യാണം.

മലങ്കരസഭാമാസികയുടെ ഉററസുഹൃത്തായ ശ്രീ ഓ. ജെ വറുഗീസിന്റെ (മാനന്തവാടി) മാതാവ് ശ്രീമതി നാച്ചേരിൽ അന്നമ്മ വാർദ്ധക്യസഹജമായ രോഗം മൂലം കഴിഞ്ഞ ഒക്ടോബർ 22-ാംതീയതി കർത്താവിൽനിദ്രപ്രാപിച്ചു. മൃതശരീരം ചെറൂർ പള്ളിസെമിത്തേരിയിൽ സംസ്കരിക്കപ്പെട്ടു. പരേതസ്സുവേണ്ടി പ്രാർത്ഥിക്കുന്നു.

## ബോംബെ യൂത്തു് മൂവ്മെൻറ്

ബോംബെ ഓർത്തഡോക്സ് യൂത്തു് മൂവ്മെൻറിന്റെ ജനറൽ ബോഡികൂടി താഴെ പറയുന്നവരെ പുതിയ വർഷത്തെ ഭരണസമിതി അംഗങ്ങളായി തെരഞ്ഞെടുത്തിരിക്കുന്നു. സർവ്വശ്രീ പി. പി. ജോൺ (വൈസ് പ്രസിഡണ്ട്), കെ. വി. ജോയി (സെക്രട്ടറി), പി. ജോൺ മത്തായി (ട്രഷറർ), സി. കെ. കോശി (ലൈബ്രറിയൻ), പി. എസ്. ജാർജ്ജ് (ഓഡിററർ).

## ബെതേൽ പള്ളിമദ്ബഹാ കൂദാശ

ചെങ്ങന്നൂർ ബെതേൽ ചാപ്പലിനോടനുബന്ധിച്ചു മനോഹരമായി പണികഴിപ്പിച്ച മദ്ബഹായുടെ കൂദാശ (പ. പരുമല തിരുമേനിയുടെ നാമത്തിൽ) കഴിഞ്ഞ ഒക്ടോബർ 29–ം 30–ം തീയതികളിൽ പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് ദാനിയേൽ മാർ പീലക്സീനോസ്, യൂഹാനോൻ മാർ സേവേറിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിൽ നിർവ്വഹിച്ചിരിക്കുന്നു. പെരുനാളിനോടനുബന്ധിച്ചു നടത്തപ്പെട്ട കൺവൻഷനിൽ റവ. ഫാദർ എം. വി. ജോർജ്ജ്. ഫാ. റ്റി. ജെ. ജോഷ്വാ, ഫാ. റ്റി. വി. ജോർജ്ജ് എന്നിവർ പ്രസംഗിച്ചു. 29–ാം തീയതി, ബെതേൽ ചാപ്പൽ സ്ഥാപകനായ കാലം ചെയ്ത മാർ പീലക്സീനോസ് തിരുമേനിയുടെ അനുസ്മരണാർത്ഥം നടത്തപ്പെട്ട യോഗത്തിൽ പ. ബാവാ തിരുമേനിയും ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയും, റവ. ഫാദർ പി. ജോഷ്വാ, ശ്രീ ബാബു ചെങ്ങന്നൂർ എന്നിവരും പ്രസംഗിച്ചു.

THE MALANKARA SABHA

Licence No. 475 Dated 11th April 1946—Registered No. K. 24.

## "മലങ്കരസഭ" — അറിയിപ്പ്

'മലങ്കരസഭ' മാസിക ആരംഭിച്ചകാലം മുതൽ വരിസംഖ്യ 3 രൂപയായിരുന്നുവല്ലൊ. കടലാസ് വിലയും മററും അടിക്കടി വർദ്ധിച്ചുവന്നു എങ്കിലും ഇതുവരെ വരിസംഖ്യ വർദ്ധിപ്പിക്കാതെയാണിരുന്നിട്ടുള്ളത്. എന്നാൽ അച്ചടിക്കൂലിയും തപാൽചെലവും കടലാസ് വിലയുമെല്ലാം വർദ്ധിച്ചുവന്നതോടുകൂടി വരിസംഖ്യ വർദ്ധിപ്പിക്കാതെ മുമ്പോട്ടു പോകുക പ്രയാസമായിത്തീർന്നിരിക്കയാണ്. ആയതിനാൽ ഇൻഡ്യയ്ക്കുള്ളിൽ മാസികയുടെ വരിസംഖ്യ ഒററപ്രതിക്ക് 5 പൈസകൂടി വർദ്ധിപ്പിക്കുവാൻ ഞങ്ങൾ നിർബ്ബന്ധിതരായിരിക്കയാണ്. ഒരു വർഷത്തേക്ക് 3 രൂപാ 60 പൈസാ.

നാണയവില കുറഞ്ഞതുമൂലം ഇൻഡ്യയ്ക്കു വെളിയിലേക്ക് അയയ്ക്കുന്ന മാസികയ്ക്കു് തപാൽ ചെലവും വർദ്ധിച്ചിട്ടുണ്ട്. അതിനാൽ ഇൻഡ്യക്കു വെളിയിൽ വാർഷികവരിസംഖ്യ 4 രൂപയിൽനിന്ന് 5 രൂപ ആയും വർദ്ധിപ്പിക്കേണ്ടിവന്നിരിക്കുന്നു.

മേൽ വിവരിച്ചതനുസരിച്ച് ഈ നവംബർ മുതൽ 'മലങ്കരസഭ'യുടെ വരിസംഖ്യ താഴെപ്പറയുന്നപ്രകാരമായിരിക്കുന്നതാണ്.

### "മലങ്കരസഭ" — വരിസംഖ്യ

| | | |
|---|---|---|
| ഇൻഡ്യക്കുള്ളിൽ | ആണ്ടിൽ | 3.60 |
| | 6 മാസത്തേക്ക് | 1.80 |
| | ഒററപ്രതിക്ക് | 0.30 |
| | ഇൻഡ്യയ്ക്കു വെളിയിൽ ഒരു വർഷത്തേക്ക് | 5.00 |

## വിജ്ഞാപനം

"മലങ്കരസഭ"യിൽ പ്രസിദ്ധീകരിക്കുന്നതിനുള്ള ലേഖനങ്ങൾ, ചെറുകഥകൾ, കവിതകൾ, വാർത്തകൾ മുതലായവ പത്രാധിപർക്കും, വരിസംഖ്യ, പരസ്യക്കൂലി, ഉപകാരസ്മരണ പരസ്യക്കൂലി മുതലായവ മാനേജർക്കും 'മലങ്കരസഭ', കാതോലിക്കേറ്റ് ആപ്പീസ്, കോട്ടയം-4 എന്ന വിലാസത്തിൽ അയക്കേണ്ടതാണ്.

വരിസംഖ്യ അയയ്ക്കുന്നവർ മണിആർഡർ കൂപ്പണിൽ (അടിയിൽ) തങ്ങളുടെ പൂർണ്ണമായ മേൽവിലാസവും രജിസ്റ്റർ നമ്പർ ഉള്ളപക്ഷം ആയതും വ്യക്തമായി എഴുതിയിരിക്കേണ്ടതാകുന്നു.

വരിക്കാരുടെ മേൽവിലാസത്തിൽ മാററം വരുമ്പോൾ പഴയ വിലാസവും പുതിയ വിലാസവും രജിസ്റ്റർ നമ്പർ ഉള്ളപക്ഷം ആയതും അറിയിക്കേണ്ടതാകുന്നു.

Edited Printed and Published by the Rev. Fr. T.C. Jacob at the Catholicate Press, Ktym.